# ആചാര്യ എം. ആർ. രാജേഷ്

ആയിരക്കണക്കിനാളുകളെ വേദങ്ങളും വൈദിക ആചരണങ്ങളും പഠിപ്പിച്ച ആചാര്യ എം.ആർ. രാജേഷ് കാശ്യപ വേദ റിസർച്ച് ഫൗണ്ടേഷൻ സ്ഥാപകനാണ്. കർണ്ണാടകയിലെ ഓം ശാന്തിധാം ഗുരുകുലം ആദ്യമായി ഒരു കേരളീയന് 'വേദാചാര്യ' പട്ടം നൽകുവാൻ വേണ്ടി തെരഞ്ഞെടുത്തത് ആചാര്യ എം.ആർ. രാജേഷിനെയാണ്. കെ. മീരയാണ് ഭാര്യ. മക്കൾ വേദ ലക്ഷ്മി, വിദ്യാലക്ഷ്മി

# ഉള്ളടക്കം

# ആമുഖം

**കേ**രളത്തിലെ ക്ഷേത്രങ്ങളിലും താന്ത്രിക ക്രിയകളിലും സർവ്വസാധാരണമായി ഉപയോഗിക്കുന്ന വൈദികസൂക്തമാണ് ഭാഗ്യസൂക്തം. ആ ഭാഗ്യസൂക്തത്തെ മാത്രമായി ഉപാസിക്കുന്ന വരുമുണ്ട്. അവർക്കെല്ലാംവേണ്ടി സ്വരിച്ചു ചൊല്ലാനുള്ള സ്വര ചിഹ്നങ്ങൾ ഉൾപ്പെടെ ഋഷി, ദേവതാ, ഛന്ദസ്സ് എന്നിവയോടു കൂടിയാണ് സമഗ്രമായ ഈ പുസ്തകം പുറത്തിറക്കുന്നത്. അനുവാചകർക്കും, ഉപാസകർക്കും, പൂജാരിമാർക്കുമെല്ലാം അർത്ഥമറിഞ്ഞ് ഭാഗ്യസൂക്തം ഉപയോഗിക്കാൻ കഴിയുമാറാ കട്ടെ എന്ന പ്രാർത്ഥനയോടെ ഈ പുസ്തകം സമർപ്പിക്കുന്നു.

**പി.ടി. വിപിൻദാസ്**
*(ഡയറക്ടർ, കെ.വി.ആർ.എഫ്)*

# അതിമാനുഷനാകാനുള്ള വഴി

**ഓ**രോ പ്രദേശത്തിനും അതിന്റേതായ ഭൂമിശാസ്ത്രവും ജീവനകലയുമുണ്ട്. അത് അവിടുത്തെ കാലാവസ്ഥ, ഭക്ഷണ രീതി, വായുവിന്റെ സഞ്ചാരം, വെയിൽ, മഴ തുടങ്ങിയവയൊക്കെയായി ബന്ധപ്പെട്ടു കിടക്കുന്നതാണ്. ഓരോ പ്രദേശത്തെയും മനുഷ്യന്റെ പൂർണ വ്യക്തിത്വ വികാസത്തിനുവേണ്ട സാഹചര്യങ്ങളും പാരമ്പര്യവിശ്വാസങ്ങളുമുണ്ട്. ആ പാരമ്പര്യത്തിൽ ഊന്നി നിന്നുകൊണ്ട് പ്രവർത്തിക്കുന്ന പക്ഷം അനിതരസാധാരണമായ വ്യക്തിത്വവികാസവും ഭൗതികവികാസവും പുരോഗതിയും സർവ്വ ഐശ്വര്യങ്ങളും നമ്മെ തേടി എത്തുമെന്ന് തീർച്ച.

ഇവിടെയാണ് വൈദികഋഷിമാരുടെ ജീവിതവീക്ഷണത്തിന്റെ പ്രസക്തി. അവർ നമുക്ക് തന്ന ഓരോ കാഴ്ചപ്പാടും നമ്മുടെ സമഗ്രമായ വികാസത്തിന് ഉപകാരപ്രദമായിട്ടുള്ളതായിരുന്നു. എന്നാൽ നാം അവയെ എത്രത്തോളം ഉപയോഗപ്പെടുത്തി എന്നതാണ് ഏറ്റവും വലിയ വെല്ലുവിളി. ഓരോ വ്യക്തിയുടേയും ബൗദ്ധികവും, മാനസികവും ശാരീരികവും, സാമ്പത്തികവുമായ വികാസത്തിനായി ഋഷിമാർ മുന്നോട്ടുവെച്ച കാഴ്ചപ്പാടുകളാണ് വേദങ്ങളിലുള്ളത്. വേദവിധിതമായ ആചരണങ്ങളിൽ നാം കാണേണ്ടതും ഇതേ പദ്ധതികൾ തന്നെ. എന്നാൽ ഇവയൊന്നും സ്വീകരിക്കാതെ, അതിനെയെല്ലാം അന്ധവിശ്വാസമെന്ന് മുദ്ര കുത്തി വലിച്ചെറിഞ്ഞപ്പോൾ നമുക്ക് നഷ്ടമായത് നമ്മുടെ വ്യക്തിത്വമാണെന്ന് നാം തിരിച്ചറിയുന്നില്ല. എങ്ങനെ നമുക്ക് വേദത്തേയും വൈദിക ആചരണങ്ങളേയും ഹൃദയത്തിലിരുത്തി നമുക്ക് നഷ്ടപ്പെട്ട വ്യക്തിപ്രഭാവം വീണ്ടെടുക്കാമെന്ന് പര്യാലോചിക്കേണ്ടിയിരിക്കുന്നു. വേദമെന്ന വിമലവും വിശാലവുമായ ലോകത്തിലേക്ക് നാം അനുപ്രവേശിക്കുമ്പോൾ ഒരു കാര്യം നമുക്ക്

വ്യക്തമാകും. അത് നമ്മുടെ ഋഷിമാർ ശാസ്ത്രജ്ഞരായിരുന്നൂവെന്ന വസ്തുതയാണ്. ജ്യോതിശാസ്ത്രവും ആയുർവ്വേദവും വികസിച്ച നാടാണ്. അന്ധവിശ്വാസജന്യമായ ജ്യോതിഷം യവനരിൽ നിന്ന് പകർത്തുന്നതു വരെ വൈദിക ഋഷിമാർ 'ഫലിതജ്യോതിഷ'ത്തിൽ വിശ്വസിച്ചിരുന്നില്ല. ലഗധന്റേയും, മയാചാര്യന്റേയും ശാസ്ത്രയുക്തമായ ചിന്തകളെക്കുറിച്ച് നാം ചിന്തിക്കുന്നുപോലുമില്ല. വൈദിക ജ്യോതിശാസ്ത്രം പഠനത്തിൽ പോലും കാണാനില്ല. അതെന്തുമാകട്ടെ, വ്യക്തിയുടെ ജീവിതവിജയത്തിന് അവർ മുന്നോട്ടുവെച്ച കാഴ്ചപ്പാടുകളെങ്കിലും നാം ഇനിയും സ്വീകരിക്കുന്നില്ലെങ്കിൽ ദരിദ്രരിൽ ദരിദ്രരായ ഒരു വിഭാഗമായി നാം അധഃപതിക്കും. സാമ്പത്തിക പ്രശ്നങ്ങൾ മാത്രമല്ല, നൈതികവും മൂല്യയുക്തവുമായ ഒന്നും തിരുഅവശേഷിപ്പായി ഉണ്ടാവില്ല. അതുകൊണ്ടുതന്നെ വൈദികഋഷിമാരുടെ ജീവിതവീക്ഷണങ്ങൾ നാം വീണ്ടും അവതരിപ്പിക്കേണ്ടതുണ്ട്.

വേദമന്ത്രങ്ങൾ ജാതീയതയുടെ മതിൽക്കെട്ടിൽ കിടന്ന് ശ്വാസം മുട്ടി മരിക്കുന്നതിന് മുൻപ് നമുക്ക് ഒരുമിച്ച് കൈകോർത്ത് വൈദിക നവോത്ഥാനത്തിന് പരമാവധി പരിശ്രമിക്കാം. വേദസൂക്തങ്ങളിൽ പ്രഥമവും പ്രധാനവുമായി കണക്കാക്കുന്ന ഒന്നാണ് ഭാഗ്യസൂക്തം. ഭാഗ്യസൂക്തം ഇന്ന് കേരളത്തിലെ ഒട്ടെല്ലാക്ഷേത്രങ്ങളിലും പുഷ്പാഞ്ജലിയായി പൂജയ്ക്ക് ഉപയോഗിച്ചുവരുന്നുണ്ട്. പലരും ചൊല്ലാറുമുണ്ട്. എന്നാൽ ഇത് വ്യക്തിയുടെ സമഗ്രവികാസത്തിന്നുള്ള രൂപരേഖയാണെന്ന് ചിന്തിക്കുന്നവർ വിരളമായിരിക്കും. ഭാഗ്യസൂക്തം നമ്മുടെ ജീവിതത്തെ ഏതു തരത്തിലാണ് മാറ്റിമറിക്കുക എന്ന് ഋഷിയുടെ വീക്ഷണത്തിൽ പഠിക്കേണ്ടതുണ്ട്. കേവലം കുറേ മന്ത്രങ്ങൾ ഉരുവിട്ട് പഠിച്ചാൽ പണം കിട്ടുമെന്നോ ഭാഗ്യം കിട്ടുമെന്നോ വിചാരിക്കുന്നവരായിരുന്നില്ല ഋഷിമാർ. ഒരു പണിയും ചെയ്യാതെ, അലസരായി നടക്കുന്നവർ ഭാഗ്യസൂക്തം ചൊല്ലിയാൽ ലോട്ടറി അടിക്കില്ല. ഇതൊക്കെ അന്ധവിശ്വാസമാണ്. എന്താണ് ഭാഗ്യസൂക്തം ചൊല്ലുമ്പോൾ നമുക്ക് സംഭവിക്കുന്നത്? അർത്ഥമറിഞ്ഞ് ചൊല്ലിയാൽ ഋഷിമാരുടെ ആപ്തവാക്യങ്ങൾ ഉപയോഗിച്ച് നമുക്ക്

ജീവിതവീക്ഷണത്തിന്റെ സ്ഫടികസദൃശമായ സുവ്യക്തത യിൽ നിന്ന് ജീവിതവിജയം കൈവരിക്കാം.

ഭാഗ്യസൂക്തത്തിന് മറ്റൊരു പേരു കൂടിയുണ്ട്. പ്രാതഃ സൂക്തം. അതായത് അതിരാവിലെ ചൊല്ലുന്നതെന്നർത്ഥം. അതിരാവിലെ മാത്രമേ ഭാഗ്യസൂക്തം ചൊല്ലേണ്ടതുള്ളൂ. കാരണം, അത് പ്രഭാതത്തിൽ നമ്മെ ഓർമ്മിപ്പിക്കേണ്ട ചില കാര്യങ്ങൾ ഓർമ്മിപ്പിക്കുകയാണ്. അതിനാൽ പ്രാതഃ സൂക്ത മെന്നും ഇതിനു പേരുവന്നു. 'പ്രാതഃ' എന്നാൽ 'ഇവിടെ നിന്ന് പ്രാരംഭം കുറിക്കുക' എന്നർത്ഥം. ഭാഗ്യസൂക്തത്തിന്റെ അടുക്കലിൽ രഹസ്യമായ ജീവിതവിജയത്തിന്റെ ഒരു കോഡുണ്ട്. അതൊന്നഴിച്ചെടുത്താൽ നമുക്കും അനിതരസാ ധാരണമായ ജീവിതവിജയം കൈവരിക്കാനാകും. ഭാഗ്യ സൂക്തത്തിൽ ഏഴു മന്ത്രങ്ങളാണ് കേരളീയ ബ്രാഹ്മണർ ഉപ യോഗിച്ചു വരുന്നത്. ഇതാകട്ടെ യജുർവ്വേദത്തിലെ 34-ാം അദ്ധ്യായത്തിൽ നിന്നുള്ളതാണ്. അതിലെ ഒന്നാം മന്ത്രത്തി ലെ വാക്കുകളിലെ അടുക്കലിൽ ജീവിതവിജയ സോപാനം രഹസ്യമായി കുറിച്ചുവെച്ചിരിക്കുന്നു. നമുക്ക് അതിലൂടെ ഒരു തീർത്ഥയാത്ര നടത്താം.

'പ്രാതഃ' എന്നാൽ പ്രാരംഭം കുറിക്കുകയാണെന്ന് പറഞ്ഞു. ഉടൻ വരുന്ന അടുത്ത പദം അഗ്നിയാണ്. കാരണം നമ്മെ പരമ അഗ്നിയായ പരമേശ്വരനുമായി ചേർത്തു നിറുത്തുന്ന ദൂതൻ അഗ്നിയാണെന്ന് ഋഗ്വേദം പറയുന്നുണ്ട്. 'അഗ്നിം ദൂതം വൃണീമഹേ' (ഋഗ്വേദം 1-12-1) എന്ന മന്ത്രത്തിന്റെ അർത്ഥമി താണ്. തുടർന്ന് ഇന്ദ്രനെയാണ് ആവാഹിക്കുന്നത്. അതിനു കാരണമുണ്ട്. അഗ്നിയുടെ സഹായത്തോടെ നമുക്ക് ഇന്ദ്ര രൂപം കൈവരിക്കാം. 'ഇന്ദ്രനാവുക' എന്നാൽ ജീവിതത്തിൽ ഒന്നാമനാവുക, പരമ വിജയം കൈവരിക്കുന്നവനാവുക എന്നാണർത്ഥം. അതായത് ജീവിതത്തിൽ വൻവിജയം നേടാ ൻ അഗ്നിയുടെ സഹായം വേണമെന്നാണ് ഋഷി നമ്മെ ഉപദേ ശിക്കുന്നത്. ഈ അഗ്നി വീട്ടിൽ നിലവിളക്കിന്റെ രൂപത്തിൽ തുടങ്ങി ഒളിമ്പിക്സിന്റെ ദീപശിഖ വരെ എത്തി നില്ക്കുന്നു. ഒളിമ്പിക്സിൽ സ്വർണ മെഡൽ നേടുമ്പോൾ ഈ അഗ്നി കായികതാരത്തെ ഇന്ദ്രനാക്കുന്നുവെന്നർത്ഥം. ഇതുകൊണ്ട്

ഭാഷയിൽതന്നെ ഇന്ദ്രൻ ചേർന്ന നിരവധി പദങ്ങൾ ജീവിതത്തിൽ കെങ്കേമനാകുന്നതിന്റെ പര്യായവാചിയായി. കവീന്ദ്രൻ, സംഗീതേന്ദ്രൻ, വ്യാകരണേന്ദ്രൻ, ബ്രാഹ്മണേന്ദ്രൻ, ക്ഷത്രിയേന്ദ്രൻ, വൈശ്യേന്ദ്രൻ എന്നിങ്ങനെയൊക്കെ അതതു മേഖലകളിൽ മികവു തെളിയിച്ചവർക്ക് പട്ടം നൽകി. ആ പട്ടങ്ങളിൽ വിളങ്ങി നിന്നത് ഇന്ദ്രപദം തന്നെ.

നമ്മുടെ ശരീരത്തെ നമുക്ക് ക്ഷേത്രമെന്നു വിളിക്കാം. മനസ്സും, ആത്മാവും ക്ഷേത്രങ്ങൾ തന്നെ. ഈ ക്ഷേത്രങ്ങളിൽ അഗ്നി വിളങ്ങി നില്ക്കുമ്പോൾ അത് ഇന്ദ്രനായിത്തീരുമെന്ന് സാരം. ഇങ്ങനെ ജീവിതത്തിൽ വിജയം കൈവരിച്ച് ഒന്നാമനായിത്തീരാനുള്ള വഴിയാണ് ഭാഗ്യസൂക്തത്തിലുള്ളത്. അത് പ്രതിദിനം ഓർമ്മപ്പെടുത്തുകയാണ് ഈ സൂക്തജപത്തിലൂടെ ചെയ്യുന്നത്. ജീവിതത്തിൽ ഇന്ദ്രപദവി കൈവരിക്കാൻ ഈശ്വരന്റെ വിവിധങ്ങളായ ഭാവങ്ങളെ ഉപാസിക്കേണ്ടതുണ്ട്. ആ ഭാവങ്ങളെ സ്വന്തം മനസ്സാകുന്ന ക്ഷേത്രത്തിൽ ഉണർത്തേണ്ടതുമുണ്ട്. ഇതേ മന്ത്രത്തിൽ അഗ്നിയും ഇന്ദ്രനും കഴിഞ്ഞാൽ കടന്നുവരുന്നത് മിത്രനും വരുണനുമാണ്. നമുക്ക് വഴികാട്ടിത്തരുന്നവനാണ് മിത്രൻ. ദോഷങ്ങളെ കാണാനുള്ള കഴിവാണ് വരുണൻ. നമുക്ക് ഈ ലോകത്ത് വൻവിജയങ്ങൾ കരസ്ഥമാക്കാൻ ഈ രണ്ടു ദേവതകളെ നമ്മിലേക്ക് ആവാഹിക്കണം. ദേവത എന്നു കേൾക്കുമ്പോൾ മറ്റൊരു ഈശ്വരനെക്കുറിച്ചായിരിക്കും നാം ചിന്തിക്കുക. അങ്ങനെയല്ല. ഈശ്വരൻ ഒന്നു തന്നെയേ ഉള്ളു. 'ദേവത' എന്നാൽ ഈശ്വരന്റെ ഒരു വിശേഷ ഗുണമാണ്. ഒരു പ്രകാശപുഞ്ജമാണെന്നു സാരം.

## നല്ലതു സ്വീകരിക്കാനുള്ള കഴിവ്

ഇങ്ങനെ സ്വന്തം വളർച്ചയ്ക്ക് സ്വീകരിക്കേണ്ട രണ്ടു സ്വഭാവഗുണങ്ങളാണ് മിത്രനും വരുണനും. ഇതിൽ ഒന്നാമത്തെ മിത്രൻ എന്താണെന്നു നോക്കാം. നല്ലത് എവിടേനിന്നു കിട്ടിയാലും സ്വീകരിക്കാം. അത് പഠനങ്ങളിൽ നിന്നാകാം, നല്ല സൗഹൃദബന്ധങ്ങളിൽ നിന്നാകാം. നമ്മുടെ ജീവിതത്തിൽ ലക്ഷ്യം നേടാൻ അനുഗുണമാകുന്ന ഉപദേശങ്ങൾ നാം

സ്വീകരിക്കണം. അത് സുപ്പീരിയോരിറ്റി, ഇൻഫീരിയോരിറ്റി കോംപ്ലക്സുകളുടെ മേൽക്കോയ്മയിൽ സ്വീകരിക്കാതിരിക്കരുത്. ഇങ്ങനെ സൗഹൃദം കൂട്ടി കൂട്ടി എടുക്കുന്നവനെ സഹായിക്കാൻ ആയിരം പേർ വരും. നമ്മുടെ ജീവിതം നിയമാനുസരണം ആക്കുകയാണെങ്കിൽ മാത്രമേ മിത്രോപാസനയ്ക്ക് പ്രയോജനമുള്ളു. കൃത്യതയില്ലാത്തയാളുകൾക്ക് സൗഹൃദവും ഉണ്ടാവില്ല. അഥവാ ഉണ്ടായാൽ തന്നെ അത് വ്യക്തിത്വത്തെ തകർക്കുന്ന സൗഹൃദമായിരിക്കും.

## സ്വയം വിമർശനത്തിനുള്ള കഴിവ്

നമ്മുടെ ദോഷങ്ങളെ കണ്ടെത്താൻ നാം ശ്രമിക്കണം. നാം എല്ലാറ്റിലും പൂർണരല്ല. എന്തെല്ലാം ദോഷങ്ങളാണ് തനിക്കുള്ളതെന്ന് സ്വയം ചിന്തിച്ചു കണ്ടെത്തുകയും അത് പരിഹരിക്കുകയും വേണം. അതാണ് വരുണൻ. അതിനാൽ ഒന്നാമതായി നാം തന്നെ നമ്മുടെ മിത്രനും വരുണനുമാകാൻ ശ്രമിക്കണം. അത് ഓർമ്മപ്പെടുത്തുകയാണ് പ്രതിദിനം ഭാഗ്യസൂക്തത്തിലൂടെ ചെയ്യുന്നത്.

## നമുക്ക് മുകളിലുള്ളവരുമായി അണമുറിയാത്ത ബന്ധം

അടുത്തതായി ഭാഗ്യസൂക്തത്തിൽ ചർച്ച ചെയ്യുന്നത് അശ്വനീ ദേവന്മാരെക്കുറിച്ചാണ്. ആരാണ് അശ്വനീ ദേവൻമാർ? പ്രാചീന കാലത്ത് നമ്മുടെ ഋഷീശ്വരൻമാർ ഉപയോഗിച്ച പദാവലികളാണ് 'ഇന്ദ്രൻ, മിത്രൻ, വരുണൻ, അശ്വനീദേവൻമാർ' തുടങ്ങിയവയൊക്കെ. മനുഷ്യന്റെ ദൈവീകമായ സ്വഭാവ ഗുണങ്ങൾക്ക് ഋഷി പേരു നൽകുകയായിരുന്നു. ഇന്ന് അവയൊക്കെ കേൾക്കുമ്പോൾ നമുക്ക് എന്താണ് അവയെന്ന് മനസ്സിലാവുകയില്ല. അതിനു കാരണം വിധിയാംവണ്ണം ഗുരുമുഖത്തു നിന്ന് വേദവേദാംഗങ്ങൾ പഠിക്കാതിരുന്നതാണ്. അതിരിക്കട്ടെ. ഇന്നും ഇത്തരം സ്വഭാവഗുണങ്ങൾ നമ്മിൽ ചേർക്കാൻ കഴിയുന്നതിലൂടെ മാത്രമേ അതിമാനുഷരായവർക്ക് ജന്മം നൽകാൻ കഴിയൂ. അതിമാനുഷർ എന്നാൽ അതീവ ബുദ്ധിശാലികളായ, ഐശ്വര്യപ്രഭാവങ്ങളോടുകൂടിയ അസാ

ധാരണ വ്യക്തിത്വങ്ങൾ എന്നർത്ഥം. നാം പറഞ്ഞു വന്നത് അശ്വനീദേവന്മാരെക്കുറിച്ചാണ്. ഇവരെപ്പോഴും ഇരട്ടകളാണ്. ഇതിൽ ഒന്നാമന്റെ ജോലി നമ്മുടെ മുൻപിലുള്ളവരുമായി നമ്മെ ചേർത്തു വെയ്ക്കലാണ്. നമുക്ക് മുകളിലുള്ള നിരവധി പേരുണ്ട്. അവരുമായി നമ്മുടെ ബന്ധം ഊട്ടി ഉറപ്പിക്കണം. രണ്ടാമത്തെയാളുടെ ജോലിയാകട്ടെ, നമ്മുടെ പിറകിലുള്ളവരുമായി നമ്മെ ചേർത്തുവെയ്ക്കലാണ്.

### നമുക്ക് താഴേയുള്ളവരുമായി ഇഴചേർന്ന ബന്ധം

നമുക്ക് കീഴിലുള്ളവരുമായുള്ള ബന്ധം ഊട്ടി ഉറപ്പിക്കലാണ്. അതാണ് ഒരു മനുഷ്യന്റെ വളർച്ചയ്ക്ക് പരമപ്രധാനം. മുകളിലുള്ളവരേയും താഴേയുള്ളവരേയും നമ്മോട് ചേർത്തു നിറുത്തുന്നവരാണ് അശ്വനീദേവൻമാർ. അവർ ശക്തരായിരിക്കണം. ഭാഗ്യസൂക്തം ചൊല്ലുമ്പോൾ, അശ്വനീദേവതകളെക്കുറിച്ച് പറയുമ്പോൾ നാം ഉറപ്പാക്കേണ്ട ബന്ധങ്ങളെക്കുറിച്ച് യഥാർത്ഥ ബോധമുണ്ടാകണമെന്നു സാരം.

### അനുസരിക്കേണ്ടവരെ അനുസരിക്കുക

അടുത്ത രണ്ടു ദേവതകൾ ഭഗവും പൂഷാവുമാണ്. ജീവിതവിജയത്തിന്റെ അതീവരഹസ്യമായ രണ്ടുപദേശങ്ങളാണ് ഇവ. അന്യരുടെ കുറ്റങ്ങളും കുറവുകളും തിരിച്ചറിഞ്ഞ് സഹനശീലം വളർത്തുകയാണ് ജീവിതവിജയത്തിന് നാം ചെയ്യേണ്ട പ്രധാന കാര്യം. അതിന്നായി സർവ്വം സഹിക്കാനുള്ള നമ്മുടെ കഴിവിനെ വർദ്ധിപ്പിക്കുക. ആ ശക്തി വിശേഷത്തെ ഭഗമെന്നു പറയുന്നു. രണ്ടാമത്തേത് പൂഷാവാണ്. ഒരു വ്യക്തിയുടെ ഔന്നത്യം തിരിച്ചറിഞ്ഞാൽ അദ്ദേഹത്തിന്റെ ആജ്ഞകൾ സ്വീകരിക്കാൻ തയ്യാറാവലാണ് 'പൂഷൻ'. കുതർക്കങ്ങളാകുന്ന കരാളദംഷ്ട്രങ്ങളില്ലാത്തവനാണ് പൂഷൻ. പലപ്പോഴും ഇവിടെ നാം അടിപതറി വീഴും. മഹാന്മാരും സത്യസന്ധരും സ്നേഹസമ്പന്നരുമായവരുടെ ഉപദേശങ്ങൾ നാം തർക്കിക്കാതെ സ്വീകരിക്കില്ല. നാം തർക്കത്തിലേർപ്പെടും.

അതുവഴി പരാജയങ്ങളെ സ്വീകരിക്കാനും നാം തയ്യാറാകും. തലച്ചോറ് പറയുന്നത് കൈകൾ അനുസരിക്കുന്നതുപോലെ നാം അവരെ കേൾക്കാൻ തയ്യാറാവണം. ഇതുകൊണ്ടാണ് യജുർവ്വേദത്തിൽ "പൂഷ്ണോ ഹസ്താഭ്യാം" (യജുർവേദം 1.10) എന്ന് പറഞ്ഞത്. ഇതു ചെയ്യാൻ കഴിയില്ലെന്നു വന്നാൽ മിത്രൻമാർ നൽകുന്ന സൗഹൃദവും വരുണൻ നൽകുന്ന ദോഷങ്ങൾ കണ്ടെത്താനുള്ള കഴിവും കേവലം ചിന്തകളായി അധഃപതിക്കും. ഇപ്പറഞ്ഞ കാര്യങ്ങളിൽ എന്തെങ്കിലും സംശയമുണ്ടെങ്കിൽ നമുക്ക് ബ്രഹ്മണസ്പതിയെ വിളിക്കാം. ബ്രഹ്മണസ്പതി ഈശ്വരൻ തന്നെയാണ്. വേദജ്ഞാനിയായ, ആചരണയുക്തനായ ബ്രാഹ്മണനും ബ്രഹ്ണസ്പതി തന്നെയാണ്. പൂണുനൂൽ ഇട്ടതുകൊണ്ടു മാത്രം ബ്രാഹ്മണനാവില്ല. ഈ സകലദേവതകളും ഒന്നു ചേർന്ന് നമ്മളിൽ നല്ല പദാർത്ഥങ്ങൾ ഉല്പാദിപ്പിക്കുകയും ചീത്തയായവയെ നശിപ്പിക്കുകയും ചെയ്യും. നല്ലത് ഉല്പാദിപ്പിക്കുന്നത് കൂട്ടായ്മയുടെ ഫലമായിട്ടാണ്. ആ കൂട്ടായ്മയ്ക്ക് നേതൃത്വം നൽകുന്നത് സോമനാണ്. ചീത്തയായവയെ നശിപ്പിക്കുന്നതും കൂട്ടായ്മയുടെ ഫലം തന്നെ. അതിന്ന് നേതൃത്വം നൽകുന്നതാകട്ടെ രുദ്രനും.

**നമ്മെ ജീവിപ്പിക്കുന്ന അഗ്നി**

ഇനി എന്താണ് അഗ്നിയെന്ന് നമുക്ക് പരിശോധിക്കാം. നാം കാണുന്ന തീയാണോ വേദങ്ങളിൽ പറയപ്പെടുന്ന അഗ്നി? അല്ലേയല്ല. അഗ്നി എന്ന വാക്കുണ്ടായത് 'അഗ്ര' എന്നതിനോട് 'ണി' ചേർന്നിട്ടാണ്. നമ്മെ മുന്നോട്ട് നയിച്ചുകൊണ്ടുപോകുന്നവനാണ് അഗ്നി. നമ്മെ മുന്നോട്ട് കൊണ്ടുപോകുന്ന ചില പ്രവൃത്തികളുണ്ട്. ഉദാഹരണത്തിന് ആഹാരം, നിദ്ര, ഭയം, മൈഥുനം ഈ നാല് വൃത്തികൾ മനുഷ്യനെ മുന്നോട്ട് പായിക്കുന്നതാണ്. വിശപ്പുവരുമ്പോൾ ഏതൊരു ജീവിയും ഭക്ഷണത്തിനു നേരെ ഓടിയടുക്കും. കുട്ടികളുണ്ടാകണമെന്നാഗ്രഹിക്കുമ്പോൾ സ്ത്രീ പുരുഷൻമാർ തമ്മിൽ ഒരുമിച്ചു ചേരും. ഭയം ജനിച്ചാൽ സുരക്ഷിതസ്ഥാനമന്വേഷിച്ച് ജീവികൾ ഓടും. ക്ഷീണം വരുമ്പോൾ വിശ്രമത്തിനായി ഓട്ടം. ഈ

നാല് കാര്യങ്ങളെ നമുക്ക് ഇങ്ങനെ കാണാം.

1. ജഠരാഗ്നി വിശപ്പുണ്ടാക്കുന്നു.
2. കാമാഗ്നി കുട്ടികളെ ജനിപ്പിക്കുന്നു.
3. ശരണാഗ്നി രക്ഷാകേന്ദ്രം തേടുന്നു.
4. വീടും വിശ്രമവുമാകുന്ന അഗ്നി ഉറക്കത്തെ തേടുന്നു.

എന്നാൽ മനുഷ്യനെ മറ്റു ജീവികളിൽ നിന്ന് വ്യത്യസ്തനാക്കുന്ന ചിലതുണ്ട്. ലോകത്ത് ഏവർക്കും സന്തോഷവും സമാധാനവുമുണ്ടാകാൻ ചില കാര്യങ്ങൾ ചെയ്യാൻ ചിലർ തയ്യാറാകും. ആഹാരം, നിദ്ര, ഭയം, മൈഥുനം ഇവ നാലും ത്യജിച്ച് ലോകസേവനം എന്ന അഗ്നിയിൽ തന്നെ സ്വയം ആഹുതി ചെയ്യാൻ തയ്യാറാകുന്ന ചിലരുണ്ട്. ഈ അഗ്നിയുടെ പേരാണ് 'വ്രതാഗ്നി' അഥവാ 'ദീക്ഷാഗ്നി'. പരംപൊരുളായ പരമേശ്വരനാണ് ഈ അഗ്നിയുടെ 'ഭണ്ഡാഗാരം'. മനുഷ്യന് ഏതൊരു ഗുണം പഠിക്കണമെങ്കിലും അതു ഈശ്വരനിൽ നിന്നേ സാധിക്കൂ. ഇക്കാര്യമാണ് ഋഗ്വേദം "യോ വിശ്വസ്യ പ്രതിമാനം ബഭൂവ" (2-12-8) എന്ന് പറഞ്ഞു വെച്ചത്. ഇക്കാണുന്ന സമ്പൂർണ വിശ്വവും ഈശ്വരന്റെ ഗുണങ്ങളുടെ പ്രതിമയാണ്. അവ ആരുടെ ഗുണങ്ങളുടെ പ്രതിമയാണ് തങ്ങളിൽ പകർത്തുന്നതെന്ന് നാമറിയണം. സൂര്യനും ഉഷസ്സിനും ജന്മം നൽകിയ ഈശ്വരനാണ് അവരുടെ ആദർശം. എന്നാൽ ആ ഈശ്വരന് പ്രതിമാനവും അളവും ആദർശവുമൊട്ടില്ലതാനും. ഈശ്വരൻ ആഹാര നിദ്രാ മൈഥുനാദികളെ വർജ്ജിച്ച് ലോകകല്യാണാർത്ഥം ജീവിക്കുന്നു. ആ നിഷ്ക്കാമഭാവമാണ് മനുഷ്യരുടെ ആദർശം.

പക്ഷേ ആഹാര നിദ്രാഭയമൈഥുനാദികളായ അഗ്നിയുടെ ബന്ധനത്തിൽ നിന്നും മുക്തനായി ലോകമംഗളമെന്ന ഭാവന നമ്മെ പ്രേരിപ്പിക്കണമെങ്കിൽ ഒരു തപം കൂടിയേ തീരൂ. അതായത് മനുഷ്യർ ആദ്യമേ തന്നെ ഒരു വ്രതത്തെ ധരിക്കണം. തുടർന്ന് ആ വ്രതത്തെ ദീക്ഷയാകുന്ന ശ്രേണിയിലേക്ക് ഉയർത്തണം. ഈ ദീക്ഷാഗ്നിയാണ് കർമകാണ്ഡീയ അഗ്നി അഥവാ കർമത്തിന് നിരന്തര പ്രേരണ നൽകുന്ന അഗ്നി. ഇതിന്റെ തന്നെ പേരാണ് യജ്ഞാഗ്നി. ഇതിനെ യജുർവ്വേദ

ത്തിൽ 'ദീക്ഷായൈ തപസേഽഗ്നയേ സ്വാഹാ' (യജുർവേദം 4-7) എന്നു വർണ്ണിച്ചിരിക്കുന്നു. ഈ ദീക്ഷാഗ്നിയാണ് മനുഷ്യന്റെയും ഈശ്വരന്റെയും ഇടയിലുള്ള ദൂതൻ. ഇതുകൊണ്ടാണ് 'അഗ്നിം ദൂതം വൃണീമഹേ' എന്നു പറഞ്ഞിരിക്കുന്നത്.

ആരുടെ ഹൃദയത്തിലാണോ ഈ അഗ്നിയുള്ളത് അവർ ഈശ്വരനെ കേൾക്കുന്നു, അവർ പറയുന്നത് ഈശ്വരനും കേൾക്കുന്നു. യജ്ഞാഗ്നിയും ജഠരാഗ്നി പോലുള്ള മറ്റ് അഗ്നികളും തമ്മിലുള്ള വ്യത്യാസം മറ്റ് അഗ്നികൾ മനുഷ്യനെ 'വാങ്ങാൻ' പഠിപ്പിക്കുന്നു. യജ്ഞാഗ്നിയാകട്ടെ കൊടുക്കാനും. ഒരമ്മയ്ക്ക് കുഞ്ഞിനോടുള്ള വാത്സല്യമാണ് മനുഷ്യരിലുള്ള യജ്ഞാഗ്നിയുടെ സ്വരൂപം. ഇതുകൊണ്ട് വേദം പറയുന്നു. 'അന്യോഽന്യമഭിഹര്യത വത്സം ജാതമിവാഘ്ന്യാ' (അഥർവ്വം 3.30.1) 'അല്ലയോ മനുഷ്യരേ, ഒരു പശു അതിന്റെ നവജാത ശിശുവിനെ എന്നതുപോലെ നിങ്ങൾ പരസ്പരം പ്രേമിക്കുക.'

ജഠരാഗ്നി തുടങ്ങിയ അഗ്നികളെല്ലാം യജ്ഞാഗ്നിയുടെ പ്രഭുത്വത്തിൻ കീഴിൽ വരുമ്പോഴാണ് മനുഷ്യൻ ദേവത്വത്തിലേക്ക് വികസിക്കുന്നത്. സൂര്യൻ, ചന്ദ്രൻ, ഭൂമി, വായു തുടങ്ങിയ ജഡദേവതകളും കൊടുക്കാനാണ് പഠിച്ചിട്ടുള്ളത്, അതുകൊണ്ടാണ് അവയെ ‘ദേവത’ എന്നു വിളിക്കുന്നത്. പരമദേവനും ദേവാധിദേവനും മഹാദേവനുമായ ആ ഭഗവാന്റെ ശിക്ഷണം നേടിയ ഈ ദേവതകളുടെ കൂടെ ചേർന്നിരുന്ന് നമുക്കും ദാനം ചെയ്യുന്നത് പഠിയ്ക്കാം. ഇതിനാൽ വേദം പറയുന്നു. 'പുനർദദതാഽഘ്നതാ ജാനതാ സംഗമേമഹി' (ഋഗ്വേദം 5.51.15) യെന്ന്. ഇതിൽ സ്ഥൂലാഗ്നിയാണ് നമ്മുടെ ഏറ്റവും സമീപത്തുള്ളത്. സ്ഥൂലാഗ്നി എന്നാൽ ‘തീ’ എന്നർത്ഥം. അതുകൊണ്ട് അതിൽ നിന്ന് നമുക്ക് ദേവത്വമെന്തെന്ന് പഠിക്കണം. ഇതിന്റെ പേരാണ് അഗ്ന്യാധാനം. ഇതിന്റെ ദീക്ഷ വരെ എത്തുന്നതിനു മുൻപ് അഞ്ച് പടികളുണ്ട്. അവയുടെ പേരിതാണ്.

1. ആഭാസം - യുക്തിയിലൂടെ കാര്യങ്ങളെ ഗ്രഹിക്കാനുള്ള കഴിവ്.

2. ആവേശം - മറ്റുള്ളവർ യുക്തിയുക്തം ആചരണങ്ങൾ ചെയ്യുന്നതുകണ്ട് അതിനെ അനുകരിക്കൽ.
3. ആവേഗം - നിരന്തര അഭ്യാസത്തിലൂടെ പതുക്കെ പതുക്കെ തന്റെയുള്ളിലും യുക്തിയുക്തമുള്ള ആചരണങ്ങളുടെ തരംഗം.
4. സങ്കല്പം - യുക്തിയുക്ത ആചരണങ്ങൾ നിത്യമായിത്തീരുന്നതിന് ദേശകാലങ്ങളെ നിശ്ചയിക്കൽ.
5. വ്രതം - ഈശ്വരനെ സാക്ഷിയാക്കി ചെയ്യുന്ന ദൃഢനിശ്ചയം.
6. ദീക്ഷാ - വിളിച്ചുപറയൽ.

ഈ ദീക്ഷയെതുടർന്ന് മനുഷ്യൻ യജ്ഞത്തിന്റെ അംഗമായിത്തീരുന്നു. ഇതുകൊണ്ട് തമ്മിൽ ബന്ധിപ്പിക്കുന്ന സൂത്രത്തെ യജ്ഞോപവീതം (പൂണുനൂൽ) എന്നു വിളിക്കുന്നു. ഈ സൂത്രം / ബന്ധനം സ്വർണ്ണംകൊണ്ടോ വെള്ളികൊണ്ടോ ഉള്ളതല്ല, പ്രേമത്താലുള്ളതാണ്. അതുകൊണ്ട് ഇത് നിർമ്മിച്ചിരിക്കുന്നത് മൃദുവായ നൂലിനാലാണ്. ഇതിന്റെ ഉറപ്പ് അത് ധരിക്കുന്ന വ്യക്തിയുടെ ചാരിത്ര്യത്തിലാണ്, അത് നിർമ്മിച്ച ദ്രവ്യത്തിലല്ല. യജ്ഞോപവീതം ധരിക്കുന്നതിന്റെ ഉദ്ദേശം ഇവയാണ് - സംഘടനാബദ്ധനായിട്ടിരിക്കുക, നിയമം പാലിച്ചിരിക്കുക, മംഗള മാർഗത്തിലൂടെ സഞ്ചരിച്ച് മഹാമാനവനായിത്തീരുക.

## മസ്തിഷ്ക്കത്തിൽ പല്ലുമുളയ്ക്കരുത്

അപ്പോൾ വ്യക്തി വിജയകരമായി നേട്ടങ്ങൾ കൈവരിക്കാൻ സംഘടനാബദ്ധനായിട്ടിരിക്കണം. പരസ്പരം ബന്ധമുള്ള സാഹചര്യങ്ങൾ സൃഷ്ടിക്കണമെന്നർത്ഥം. വ്യക്തിബന്ധങ്ങൾ തമ്മിൽ വിടവുണ്ടാകരുത്. രണ്ടാമതായി നിയമങ്ങൾ പാലിക്കാൻ തയ്യാറാവുക. അതായത് നാം നേരത്തെ പറഞ്ഞ ഗുണങ്ങൾ നേരാംവണ്ണം ഉപയോഗിക്കുക എന്നർത്ഥം. മംഗളകരമായ മാർഗങ്ങൾ അവലംബിക്കാൻ ശ്രമിക്കുക. ഈ

ഗുണങ്ങൾ ലഭിക്കാൻ എന്താണ് ചെയ്യേണ്ടത്? വേദങ്ങളിൽ ഇതിന്നായി മുന്നോട്ടു വെച്ചിട്ടുള്ളത് അഗ്നി ഉപാസനയാണ്.

### ജീവിതവിജയത്തിന് വിനയവും വാത്സല്യവും വേണം

ഈ മംഗളകരമായ അഗ്നി ഉപാസന എന്താണെന്ന് നമുക്ക് പരിശോധിക്കാം. വലിയവരിൽനിന്ന്, കേമന്മാരിൽ നിന്ന് നമുക്ക് പലതും കിട്ടാനുണ്ട്. ചെറിയവർക്ക് പലതും കൊടുക്കാനുമുണ്ട്. കിട്ടാനും ലഭിക്കാനും വിനയം ശീലിക്കണം. കൊടുക്കാൻ നമ്മിൽ ഉണരേണ്ടത് വാത്സല്യമാണ്. ഈ രണ്ടു ഗുണങ്ങളും നമ്മുടെ ഉള്ളിൽ ഉണർത്തുകയാണെങ്കിൽ അത് നമ്മിൽ ഒരു പ്രഭ തന്നെ പടർത്തും. അതിനാൽ വിനയവും വാത്സല്യവും അശ്വനീദേവന്മാരാണ്. സംസ്കൃതത്തിലും ഈ അർത്ഥം ബോധിക്കും. 'അശ്' എന്ന സംസ്കൃത ധാതു (root) വിന്റെ അർത്ഥം പടർന്നു നിൽക്കുക, മൂടി നിൽക്കുക, അധികാരം സ്ഥാപിക്കുക എന്നൊക്കെയാണ്. വിനയം കൊണ്ട് വലിയവരിലും വാത്സല്യത്താൽ ചെറിയവരിലും പ്രഭ പരത്തി പടർന്നു പന്തലിച്ച് അധികാരം സ്ഥാപിച്ചെടുക്കാൻ കഴിയണം. ഇതാണ് വ്യക്തിത്വ വികാസത്തിലെ അശ്വനീദേവൻമാർ. നമ്മുടെ പ്രവൃത്തി മണ്ഡലങ്ങളിൽ വ്യാപിച്ചു നില്ക്കുന്ന ഇരട്ടകളെയെല്ലാം അശ്വനീദേവൻമാർ എന്നു വിളിക്കാം. രാജാവും പ്രജകളും, ഭാര്യയും ഭർത്താവും, ഗുരുവും ശിഷ്യനും ഇവരെല്ലാം അശ്വനീദേവൻമാർ തന്നെ. ജീവിതത്തെ സൗകുമാര്യമാക്കുന്നതിന് വാത്സല്യവും വിനയവും അശ്വനീദേവതകളായിത്തീരുന്നു.

### ഓർക്കാനും മറക്കാനുമുള്ള ശക്തി

ഇനി നമ്മുടെ ഓരോരുത്തരുടേയും വികാസത്തിനു വേണ്ട മറ്റൊരു ദേവതയെ പരിചയപ്പെടാം. ഈ ദേവതയുടെ അഭാവത്തിൽ വിനയവും വാത്സല്യവുമൊന്നും പ്രവർത്തിക്കില്ല. ആ ദേവതയാണ് ഭഗം. ഭഗമെന്നാൽ മറക്കാനുള്ള ശേഷിയെന്നർത്ഥം. വ്യക്തി തന്റെ വികാസത്തിന് അനിവാര്യമായി സ്വീകരിക്കേണ്ട ശക്തിയാണ് മറവി. ഓർക്കാനുള്ള

ശേഷി തീർച്ചയായും അമൂല്യം തന്നെയാണ്. എന്നാൽ മറക്കാനുള്ള ശക്തിയും അത്രതന്നെ അമൂല്യമാണെന്ന് നാം ഓർക്കണം. ഒരു കൊച്ചുകുഞ്ഞ് ഒരു ദിവസം മുഴുവനും ചെയ്യുന്ന അപരാധങ്ങൾ എഴുതിവെച്ച് ഒരമ്മ ശിക്ഷ വിധി ക്കുകയാണെങ്കിൽ അമ്മയും കുഞ്ഞും തമ്മിലുള്ള ബന്ധം മുന്നോട്ടു പോകില്ലെന്ന് തീർച്ച. അതേപോലെ അമ്മ തന്നെ ഒരു ദിവസം എത്രതവണ ചീത്ത പറഞ്ഞുവെന്നതിന്റെ കണക്ക് കുഞ്ഞ് വെയ്ക്കുകയാണെങ്കിൽ അത് അമ്മയും കുഞ്ഞും തമ്മിലുള്ള ബന്ധത്തിന്റെ മാഹാത്മ്യം ഇല്ലാതാക്കും. ഇവിടെ നമുക്കു വേണ്ടത് മറക്കാനുള്ള ശേഷിയാണ്. നമ്മുടെ അമ്മമാർ നമ്മെ ഉപദേശിക്കും 'അതൊന്നും മോൻ മനസ്സിൽ വയ്ക്കരുത്' എന്ന്. ഇതൊരു വലിയ സിദ്ധാന്തമാണ്. കുഞ്ഞും അമ്മയും തമ്മിലുള്ള ബന്ധത്തിൽ അപരാധത്തി ന്റേയും ശിക്ഷയുടെയും ചിന്തകൾ ഉണ്ടാകുന്നേയില്ല. അവിടെ 'മറവി'യ്ക്കു പോലും സാധ്യതയില്ല. അതിന്നർത്ഥം അപരാ ധങ്ങളെക്കുറിച്ച് അവർക്കറിയില്ല എന്നല്ലതന്നെ. മറിച്ച് അറിഞ്ഞുകൊണ്ടു തന്നെ മറക്കാനും അവയെ തൃണവൽഗ ണിക്കാനുമുള്ള മനഃസ്ഥിതി. ആ ശക്തിയുടെ പേരാണ് ഭഗദേവത എന്നത്. ശതപഥബ്രാഹ്മണമെന്നൊരു ഗ്രന്ഥമുണ്ട്. അതിൽ പറയുന്നുണ്ട് ഭഗത്തിന്റെ കണ്ണ് കത്തിപ്പോയി. പൂഷാ വിന്റെ പല്ല് കൊഴിഞ്ഞുപോയിയെന്ന്. നേരത്തെ എഴുതിയിരു ന്നു പൂഷാവ് ആജ്ഞകളെ സ്വീകരിച്ച് അത് നടത്തിക്കുന്ന ദേവതയാണെന്ന്. മഹാന്മാരുടെ വചനങ്ങളെ സ്വീകരിച്ച് നട പ്പിലാക്കാനുള്ള നമ്മിലെ ശേഷിയാണ് പൂഷാവ്. ഇവിടെ നമ്മുടെ ഉള്ളിലെ ഭഗദേവത ആരേക്കുറിച്ചാണോ ഉണർന്നി രിക്കുന്നത്, ആരാണോ സേവിയ്ക്കപ്പെടാനും ഉൾക്കൊള്ളാനും യോഗ്യൻ അദ്ദേഹത്തിന്റെ ആജ്ഞകളേ നാം പാലിക്കൂ. അച്ഛ നോ, അമ്മയോ ഗുരുനാഥനോ ഒരു കാര്യം നമ്മോട് പറയു മ്പോൾ എന്തുകൊണ്ട് എന്ന് ചോദിക്കുമ്പോൾ മസ്തിഷ്ക്ക ത്തിന് പല്ലു മുളയ്ക്കുകയാണ്. 'എന്തുകൊണ്ട്?' എന്ന ഒറ്റ ചോദ്യം മതി, ആജ്ഞാപാലനമെന്ന മഹത്തായ കാര്യം ഓടി യൊളിച്ചു. പൂഷൻ എന്ന ദേവത അയാളിൽ നിന്ന് ഇറങ്ങി പ്പോയി. അതുകൊണ്ടാണ് പല്ലില്ലാത്തവനാണ് പൂഷൻ എന്നു പറഞ്ഞത്. അപ്പോൾ വ്യക്തിത്വവികാസത്തിന് എന്തെല്ലാം

ചെയ്യണമെന്ന് അക്കമിട്ട് എഴുതാം. അഗ്നി, ഇന്ദ്രൻ, മിത്രൻ, വരുണൻ, അശ്വനീകൾ, ഭഗം, പൂഷാവ് എന്നീ ദേവതകളെ ഉപാസിക്കണം. സ്വാധ്യായം, സത്സംഗം, സ്വയം വിമർശനം, വിനയം, വാത്സല്യം, മറവി, ആജ്ഞകൾ പാലിക്കൽ എന്നീ ഗുണങ്ങൾ ഈ ദേവതകളുടേതായി നാം സ്വീകരിക്കണം. അങ്ങനെ സ്വന്തം വ്യക്തിത്വം പരിപക്വമാക്കി വേണം ഗുരു വിനെ സമീപിക്കാൻ.

**നിർമ്മാണ പാടവം വേണം**

ഗുരുവിന്റെ സാമീപ്യത്തിൽ വന്നെത്തുമ്പോൾ നമ്മുടെ ഉള്ളിൽ സോമരുദ്രോപാസനകൾ ആരംഭിക്കണം. ഗുരു സർവ്വദേവതകളുടെ സ്വരൂപമാണെന്ന് നാം തിരിച്ചറിയണം. ഗുരുവിന്റെ 'പ്രണി പാതേന പരിപ്രശ്േനന, സേവയാ' എന്നീ കാര്യങ്ങളിലൂടെയാണ് ശിഷ്യരിൽ സോമരുദ്ര രൂപങ്ങൾ പ്രകടമാകുന്നത്. ഗുരുവിന്റെ കാൽക്കീഴിലിരുന്നും, ചോദ്യങ്ങൾ ചോദിച്ചും, അദ്ദേഹത്തെ സേവിച്ചുകൊണ്ടും നമ്മുടെ ഉള്ളി ലെ സോമരുദ്രന്മാരെ ഉണർത്തണം. സോമനെന്നാൽ നിർമ്മി ക്കുന്നവൻ എന്നർത്ഥം. രുദ്രനെന്നാൽ അപനിർമ്മാണമെന്നും എന്നും. അടുക്കളയിൽ പാചകവിധിയനുസരിച്ച് ചോറോ പായ സമോ ഉണ്ടാക്കുമ്പോൾ നമ്മുടെ ഉള്ളിൽ 'സോമൻ' ഉണരും. കാരണം ഉണ്ടാക്കിയ 'ഭക്ഷണം' നിങ്ങൾ കഴിക്കുന്നതാണ്. ആ നിർമ്മാണ ശക്തി നമ്മുടെ ഉള്ളിലുണ്ടാക്കുന്ന ഭാവഭേദമാണ് 'സോമദേവത' എന്നാൽ അടുക്കളയിലെ വെപ്പുപണി കഴിഞ്ഞ് പാത്രം കഴുകുമ്പോൾ, നിലം അടിച്ചു വാരുമ്പോൾ, വിറക് വെട്ടുമ്പോൾ, തീ കത്തുമ്പോൾ രുദ്ര രൂപം പ്രകടമാകുന്നു. കാരണം ഈ പ്രവർത്തികളിലൊക്കെ രൗദ്രമായ ചെറിയൊരു ഭാവം നമ്മളിൽ കിളിർത്തു വരുന്നുണ്ട്. അതായത് അടുക്കള യിൽ നാം ചെയ്യുന്ന പ്രവർത്തി കൊണ്ടുപോലും നമ്മുടെ ഉള്ളിൽ സോമരുദ്ര ദേവതകൾ ഉണരുന്നുവെന്നർത്ഥം. അധർമ്മ പ്രവർത്തനങ്ങൾ ഇല്ലാതാക്കാൻ പരിശ്രമിക്കുമ്പോൾ ഉണരു ന്നതും ഇതേ രുദ്രൻ തന്നെയാണ്. ധർമ്മപ്രവർത്തനത്തി നായി സംഘടിതശ്രമങ്ങൾ നടത്തുന്നത് നിർമ്മാണ പ്രക്രിയ യാണ്. ഇത് സോമനാണ്. ജീവിതത്തിൽ വിജയം നേടാൻ

ഈ സോമനേയും രുദ്രനേയും സാക്ഷാത്ക്കരിക്കണം. മഹാഭാരതയുദ്ധത്തിന് കളമൊരുക്കുമ്പോൾ പാണ്ഡവരെ ഒരുമിച്ച് ചേർത്ത നിർമ്മാണഭാവം ശ്രീകൃഷ്ണനിലെ സോമനായിരുന്നു. അധർമ്മികളെ വകവരുത്തിയപ്പോൾ ശ്രീകൃഷ്ണനിലെ രുദ്രൻ ഉണർന്നു.

### ധൈര്യത്തിന്റെ ഉറവിടം എവിടെ?

അതിനാൽ നമ്മുടെ വ്യക്തിത്വത്തെ അതിമാനുഷമായി ഉണർത്താൻ പ്രതിദിനം രാവിലെ എല്ലാ പ്രവർത്തനങ്ങളും ആരംഭിക്കുന്നതിനു മുൻപ് ധൈര്യത്തിന്റെ ആധാരദേവതയായ ഭഗത്തെ ആവർത്തിച്ച് സ്മരിക്കുന്നു. ജീവിതവിജയത്തിന് അത്യന്താപേക്ഷിതമായ ഘടകമെന്താണെന്ന് ആരെങ്കിലും ചോദിച്ചാൽ ധൈര്യമാണ് അതെന്ന് നാം പറയും. ധർമ്മത്തിന്റെ ഒന്നാമത്തെ ലക്ഷണം ധൈര്യമാണ്. മറക്കാനുള്ള ശേഷിയില്ലാത്തവന് ധൈര്യമുണ്ടാവില്ല.

### ക്ഷമിക്കാനും പൊറുക്കാനുമുള്ള കഴിവ്

ഏറ്റവും രസകരമായ ഒരു കാര്യമുണ്ട്. നേരത്തെ നമ്മിൽ ഉണർത്തേണ്ട ദേവതകളെക്കുറിച്ചൊക്കെ വിശദീകരിച്ചുവല്ലൊ. അവയിൽ ഒരുപക്ഷേ, പ്രഭാതത്തിന് ഏറ്റവുമധികം ബന്ധം ഭഗമെന്ന ദേവതയുമായാണ്. ദോഷമില്ലാത്തവരായി, തെറ്റില്ലാത്തവരായി ആരാണ് ഈ ഭൂമിയിലുള്ളത്? ആരുമില്ല. നമ്മുടെ തെറ്റായ കണ്ണുകൊണ്ട് ഈശ്വരനിൽപ്പോലും ദോഷത്തെക്കാണുന്നു. ചിലർ ഈ ലോകത്തെ ദുഷ്ടന്മാരുടെ പെട്ടെന്നുള്ള വളർച്ച കണ്ട് ആശങ്കപ്പെടാറുണ്ട്. 'ഓ, ഈശ്വരനുണ്ടെങ്കിൽ ഈ ദുഷ്ടന്മാരെ ഇങ്ങനെ പനപോലെ വളർത്തുമോ?' എന്നിങ്ങനെയുള്ള ആശങ്കകൾ. അപ്പോൾ ഈശ്വരനിൽപ്പോലും നാം ദോഷം കാണുന്നു. അതിനു കാരണം നമ്മിലെ ദോഷദൃക്കാണ്.

മനുഷ്യരിൽ ഒരു ശക്തിയുണ്ട് അതാണ് മറവി എന്നു നേരത്തെ പറഞ്ഞു. ഓർക്കാനുള്ള ശക്തി എത്രമാത്രം ഗുണം നമുക്കുണ്ടാക്കുമോ അത്രമാത്രം ശക്തി മറവിയിലും നമുക്കുണ്ടാകും. ഈ മറക്കാനുള്ള കഴിവ് അത്യന്താപേക്ഷി

തമാണ്. മറ്റുള്ളവരുടെ ദോഷം മാത്രം ഓർത്തുകൊണ്ടിരുന്നാൽ ഒരു നിമിഷം പോലും നമുക്ക് അനുകൂലമായിരിക്കില്ല. മാത്രമല്ല, ആ നിമിഷം നമ്മുടെ കൈപ്പിടിയിലുമായിരിക്കില്ല. സാധാരണ മനുഷ്യരിലുള്ള ദോഷങ്ങളൊക്കെ ഈശ്വരനിലുണ്ടെന്ന ചിന്ത മാറിയാൽ മാത്രമേ യഥാർത്ഥ ഈശ്വരഭജനം നടക്കുകയുള്ളു.

**അന്യർക്കു ചെയ്യുന്ന**
**ഉപകാരങ്ങളും മറക്കണം.**

മറ്റുള്ളവർക്ക് ഗുണം ചെയ്തുവെന്നും ഇന്നവർ തന്റെ ശത്രുക്കളായെന്നും കരുതുന്നവരുണ്ട്. അവർ വാരം വാരം ഇക്കാര്യം ചിന്തിക്കുകയും മനസ്സിലേക്ക് ദുഃഖം ഒഴുകി എത്തുകയും ചെയ്യും. താൻ ചെയ്യുന്ന ഇത്തരം പ്രവൃത്തികളും മറക്കാൻ നമുക്ക് കഴിയണം. 'മറവി' എന്ന മഹത്തായ അനുഗ്രഹത്തിൽ ഇതുകൂടി ഉൾപ്പെടുത്താൻ സാധിച്ചാൽ 'ഭഗ' ദേവത ഉണർന്നെഴുന്നേൽക്കും. "ഞാൻ അയാൾക്ക് എന്തെല്ലാം സഹായം ചെയ്തു, എന്നിട്ടും അയാളതൊക്കെ മറന്ന് എന്നോടിങ്ങനെ ചെയ്തല്ലോ." തുടങ്ങിയ ചിന്തകൾ നാം ഒഴിവാക്കണം. അതിന് 'മറവി'യെ കൂട്ടുപിടിക്കുക. ജീവിതവിജയത്തിന്റെ സുവർണപാതയാണതെന്ന് മറക്കാതിരിക്കുക. ഈ മറവിയുടെ ശക്തി ഏറ്റവുമധികം ഉള്ളത് ഈശ്വരനിലാണ്. നമ്മുടെ എണ്ണിയാലൊടുങ്ങാത്ത അപരാധങ്ങളെ ക്ഷമിച്ച് ഈശ്വരൻ നമ്മെ വീണ്ടും ഐശ്വര്യത്തിലേക്ക് നയിക്കുന്നു. ഈ ഭജനത്തിന്റെ ആധാരശക്തിയാണ് ഭഗദേവത. അതിനാൽ ഈശ്വരനെ നാം ഭഗവാൻ എന്നു വിളിക്കുന്നു.

ഈ ഭഗശക്തിയുമായി ഈശ്വരന് വലിയ ബന്ധമുണ്ട്. നമ്മുടെ സർവ്വ ടെൻഷനുകൾക്കും കാരണം ഈ ശക്തിയെ ജീവിതത്തിലേക്ക് ആനയിക്കാത്തതാണ്. രാത്രിയിലെ ഒരു ഉറക്കത്തിലൂടെ അവനവന്റേയും അന്യന്റേയും ദോഷങ്ങളെ മറക്കാൻ നമുക്ക് കഴിയും. അതേപോലെ അന്യർക്ക് നാം ചെയ്യുന്ന ഗുണങ്ങളും അത് സ്വീകരിക്കുന്ന വ്യക്തിയുടെ നാമരൂപങ്ങളും മറക്കാൻ നമുക്ക് ഒരു ഉറക്കത്തിലൂടെ കഴിയും. ഉറക്കമുണർന്ന് എല്ലാം വിസ്മരിച്ച്, മറവിയുടെ അഗാധ

ശക്തിയാൽ സമ്പന്നരായി പുതിയൊരു ദിനം ആരംഭിക്കാൻ നമുക്ക് കഴിയണം. അതാണ് വ്യക്തിത്വരൂപവൽക്കരണത്തിന്റെ ഏറ്റവും വലിയ മഹത്വം. അതു കൊണ്ടുതന്നെ പ്രാതഃസ്മരണീയൻ (രാവിലെ ഓർക്കേണ്ടവരിലെന്നും, ആദ്യം ഓർക്കേണ്ടതെന്നുമുള്ള രണ്ടർത്ഥങ്ങളും സ്വീകാര്യം) ഭഗദേവത തന്നെ. ഭഗവാന്റെ ഗുണഗണങ്ങൾ കേട്ടുകേട്ടല്ല നമ്മിൽ ഈശ്വരപ്രേമം ഉടലെടുക്കേണ്ടത്. മറിച്ച് ഈശ്വരന്റെ പരമപ്രേമമായ 'മറവി'യെ സാക്ഷാത്ക്കരിച്ച് ഭജനത്തിനുള്ള അഭിലാഷം തന്റെ തന്നെ പ്രയത്നത്താൽ ജനിക്കുന്നതാണ് 'ഭഗ'മെന്ന ഈ വിസ്മരണശക്തി. ഈ ശക്തി വിജയസോപാനമാണ്. അത്യന്തം ഉഗ്രശാലിയായ ആ 'ജിതഭഗ'നെ, വിസ്മരിക്കാനുള്ള ശക്തിയെ എല്ലാ പ്രഭാതത്തിലും നിത്യവും വിളിക്കാൻ നമുക്ക് കഴിയുമാറാകണം. മനുഷ്യകുലത്തെ ഒന്നാകെ ധരിച്ചു നില്ക്കുന്നത് ആ ഭഗദേവതയാണ്. ഇതിനെയാണ് 'അദിതി' എന്ന് വേദങ്ങളിൽ വിളിക്കുന്നത്. ഇതുതന്നെയാണ് അദിതിയുടെ പുത്രനും. സർവ്വംസഹ എന്നാണല്ലോ ഭൂമിയെ നാം വിളിക്കുന്നത്. എത്രമാത്രം മാലിന്യങ്ങളാണ് നാം അദിതി മാതാവിന്റെ മേൽ ചൊരിയുന്നത്! പക്ഷേ ഒന്നു പിണങ്ങുക പോലും ചെയ്യാതെ, കുപിതയാകാതെ, നമ്മുടെ സമസ്ത അപരാധങ്ങളേയും വിസ്മരിച്ചുകൊണ്ട്, കൊണ്ടിട്ട മാലിന്യങ്ങളെ ഇലകളായും, പുഷ്പങ്ങളായും ഫലങ്ങളായും സുന്ദരരൂപങ്ങൾ നൽകി നമുക്കു തന്നെ തിരിച്ചു നൽകുന്നു. ഇതാണ് മറക്കുക എന്നതിന്റെ പരമമായ അവസ്ഥ. അതിനാൽ അദിതിയുടെ പുത്രനാണ് ഭഗമെന്ന് പറയാറുണ്ട്.

### ഒന്നുമില്ലാത്തവൻ തൊട്ട് സമ്പന്നനുവരെ തുണ ഭഗദേവത

ഭാഗ്യസൂക്തത്തിലെ രണ്ടാമത്തെ മന്ത്രത്തിൽ ഭഗം ആരെയൊക്കെ സഹായിക്കുന്നൂവെന്ന് പറയുകയാണ്. നിരാധാരനായ, എഴുന്നേറ്റ് നിൽക്കാൻ പോലും ശേഷിയില്ലാത്ത ദുർബല മനുഷ്യനും (ആധ്ര) മനനശീലനും എന്തിന് രാജാവിനു പോലും ഭഗദേവതയുടെ സഹായമില്ലാതെ മുന്നോട്ടു പോകാനാവില്ല. അതിനാൽ സർവ്വരും ഭഗസേവനത്തിന്നായി, ഭഗത്തെ

പ്രാപിക്കാനായി പരിശ്രമിക്കുകയാണ്.

ഈ മന്ത്രത്തിൽ രണ്ടു പദങ്ങൾ ഉപയോഗിച്ചിട്ടുണ്ട്. അത് നമ്മുടെ വിശേഷ ശ്രദ്ധയെ ആകർഷിക്കുന്നതുമാണ്. കാരണം ജീവിതവിജയത്തിന് വിസ്മരണമെന്ന കലയെ ഉപയോഗപ്പെടുത്തുന്നതിന്റെ പ്രാധാന്യം അരക്കിട്ടുറപ്പിക്കുക യാണ് ഈ പദങ്ങൾ ചെയ്യുന്നത്. ഒന്നാമത്തെ വാക്ക് ജിതം - രണ്ടാമത്തേത് ഉഗ്രം. ജിതമെന്ന വാക്കിന് ഏറെ പ്രാധാന്യ മുണ്ട്. സദാ ജിതനാണ് ഭഗദേവത. അതായത് സദാ ജയിക്കു ന്നവനാണെന്ന് സാരം. അപ്പോൾ ഈ ദേവതയെ ഉപാസിക്കു ന്നവനും ജീവിതത്തിൽ വിജയം കൈവരിക്കുമെന്ന് സാരം. മറക്കാനും പൊറുക്കാനുമുള്ള ശക്തിയുള്ളവനിൽ സഹന ശക്തിയും ധൈര്യവും ഉണ്ടാവും. സഹനശക്തിയും ധൈര്യ വുമുള്ളവൻ ജീവിതത്തിൽ വിജയിക്കും.

ഈശ്വരന്റെ സഹനശക്തി ഭൂമിയിൽ നമുക്ക് കാണാം. മനുഷ്യൻ സർവ്വപ്രകാരത്തിലും ഭൂമിയായ അദിതിയെ മലിന മാക്കുന്നു. ഭൂമിദേവിയാകട്ടെ സൂര്യന്റെ സഹായത്താൽ അതെല്ലാം ശുദ്ധമാക്കുന്നു. മനുഷ്യൻ കലപ്പകൊണ്ട് ഭൂമിയു ടെ മാറ് പിളർക്കുന്നു. എന്നാൽ പകരം അവൾ അന്നം തരുന്നു. ഈ ഗുണം ഏറ്റെടുക്കാൻ നമുക്ക് കഴിയണം. ഈ ഗുണം മനുഷ്യർ മറ്റുള്ളവരിൽ നിന്ന് പ്രതീക്ഷിക്കുന്നു. അതിനാൽ നമുക്ക് ഒത്തു ചേർന്ന് പ്രഭാതത്തിൽ ഈ സഹന ശക്തിയുടെ ദേവതയായ ഭഗത്തെ വിളിക്കാം. ജീവിതത്തിൽ വിജയം കൈവരിച്ചവരെല്ലാം ഈ സഹനശക്തിയും ധൈര്യവും കൈമുതലായുള്ള വരായിരുന്നു.

## കാര്യപ്രാപ്തിയ്ക്കും സാമർത്ഥ്യത്തിനും സഹനശക്തി

മൂന്നാമത്തെ മന്ത്രത്തിൽ സഹനശക്തി ഈശ്വരനോട് ആവശ്യപ്പെടുകയാണ് മനുഷ്യൻ. സഹനശക്തിയില്ലെങ്കിൽ ഗോധനവും അശ്വധനവും എങ്ങനെയാണ് പരിപാലിച്ചുപോ റ്റാൻ കഴിയുക? ഗോധനം എന്നാൽ ഭൂമി, സ്വത്ത് വകകൾ, പണം എന്നിവയൊക്കെയാണ്. മൃഗങ്ങളിൽ ഇത് പശുവുമാ ണ്. 'അശ്വ'മെന്നാൽ 'ഇന്ന് ഉണ്ട്, നാളെ ഇല്ല' എന്ന് പറയാ

വുന്ന സമ്പത്തുകളാണ്. അതായത് ക്ഷണഭംഗുരങ്ങളായ സമ്പത്തുക്കൾ അശ്വങ്ങളാണെന്നർത്ഥം. നമ്മുടെ പഴയ കാരണവൻമാർ സഹനശക്തിയിലൂടെ നേടിയെടുത്ത സമ്പത്തെല്ലാം നശിപ്പിച്ച ഇന്നത്തെ തലമുറയെ നാം കാണുന്നുണ്ടല്ലോ. ആ പാരമ്പര്യ സ്വത്തുക്കളെ നിലനിർത്താൻ സഹനശക്തിയോ, ധൈര്യമോ, ഭഗമോ അവർക്കില്ലാതെ പോയി. ഈ ശക്തിയില്ലാത്തവന്റെ സന്താനങ്ങൾ  സദാ ചഞ്ചലചിത്തരും പരിഭ്രമമുള്ളവരുമായിരിക്കും.  സഹനശക്തിയില്ലാത്ത  ഞങ്ങളുടെ വീട്ടിൽ എങ്ങനെ നരനുണ്ടാകുമെന്നാണ് ഈശ്വരനോട് മനുഷ്യൻ ചോദിക്കുന്നത്. നമ്മുടെ പല കുടുംബങ്ങളും എന്തുകൊണ്ട് തകർന്നുവെന്ന് ഉത്തരം കിട്ടാതെ നിൽക്കുമ്പോൾ ഭാഗ്യസൂക്തമൊന്നു വായിച്ചു നോക്കുക. അപ്പോഴറിയാം, നമ്മുടെ സഹനശക്തിയില്ലായ്മയെക്കുറിച്ച്, ധൈര്യമില്ലായ്മയെക്കുറിച്ച്, ഭഗവാനില്ലാത്തതിനേക്കുറിച്ച്.

## ആത്മവിശ്വാസത്തിന്റെ രഹസ്യം

വിസ്മരണശക്തി സമ്പന്നമായതിനാൽ ഈശ്വരൻ ഏവരുടേയും ഇഷ്ടഭാജനമാണ്. അതിനാൽ തങ്ങളുടെ ആരാധനകളെ സത്യമാക്കാനും ഈശ്വരനു കഴിയും. ഈ മന്ത്രത്തിൽ ഒരു ആത്മവിശ്വാസത്തിന്റെ ആർജ്ജനമുണ്ട്. ഈശ്വരനോട് വിശ്വമാകുന്ന രാഷ്ട്രനിർമ്മാണത്തിൽ പങ്കാളിയായ തനിക്ക് സഹനശക്തി  തന്ന് ഉയർത്താനാണ് ആവശ്യപ്പെടുന്നത്. പശുക്കളേയും കുതിരകളേയും നേരായ രീതിയിൽ ഉപയോഗിക്കാനുള്ള സാമർത്ഥ്യം, ഇന്നത്തെ സാഹചര്യത്തിൽ അവനവന്റെ ലൗകികസമ്പത്തുക്കൾ എന്നർത്ഥമെടുക്കുക, ഉണ്ടാകണമേയെന്ന് മനുഷ്യൻ ഈശ്വരനോട് പറയുന്നു. അങ്ങനെ ജീവിതത്തിൽ അസാമാന്യമായ സാമർത്ഥ്യത്തെ എങ്ങനെ കരഗതമാക്കാമെന്ന് പരിചിന്തനം ചെയ്യുന്ന മനുഷ്യനുള്ള രഹസ്യവഴി ഇതിൽ നമുക്ക് ദർശിക്കാം. അങ്ങനെ സാമർത്ഥ്യമുള്ള 'നൃവാൻ' ആയി മാറാനാണ് ഋഷിമാർ നമ്മെ ഉപദേശിച്ചത്.  പശുക്കളേയും കുതിരകളേയും നേരായ രീതിയിൽ ഉപയോഗിക്കാനുള്ള  സാമർത്ഥ്യമുള്ളയാളെയാണ് 'നൃവാൻ' എന്നു പറയുന്നത്.

നാലാമത്തെ മന്ത്രത്തിൽ ബ്രാഹ്മമുഹൂർത്തത്തിൽ നമ്മുടെ ഉള്ളിലെ മറവിരൂപിയായ ഭജനശക്തി (ഭഗശക്തി) സമ്പാദിക്കുന്നതെപ്പോഴൊക്കെയെന്ന് വിശദീകരിക്കുകയാണ്. ദിവസം മുഴുവൻ ഈ ഭഗത്തെ നമ്മോടൊത്ത് ചേർത്ത് വെയ്ക്കാൻ കഴിയണം. മദ്ധ്യാഹ്നത്തിലും നമ്മോടൊപ്പം ഈ ഭഗദേവത ഉണ്ടാകണം. പിറ്റേ ദിവസം രാവിലെ വീണ്ടും ഭഗദേവതയെ ആവാഹിക്കും. ഇങ്ങനെ നാമെപ്പോഴും ദേവന്മാരെപ്പോലുള്ള ഗുരുക്കന്മാരുടെ സ്നേഹത്തിന് പാത്രീഭൂതരാകണം. ദിനം മുഴുവൻ ക്ഷമിക്കാനും മറക്കാനും പൊറുക്കാനുമുള്ള ശക്തിയുള്ളവരായിരിക്കണം നാം. അതിലൂടെ സഹന ശക്തിയും ധൈര്യവും നമുക്ക് വന്നുചേരും. ഈ ഭഗശക്തിയെ നമ്മുടെ ഭഗവാനാക്കി മാറ്റുന്നതിനേക്കുറിച്ചാണ് അഞ്ചാമത്തെ മന്ത്രത്തിലുള്ളത്. ഭഗത്തെ നമുക്ക് മുൻപിലൂടെ നടത്താൻ ശ്രമിക്കുകയാണ് ഓരോരുത്തരും. അങ്ങനെ ഈ ശക്തികളെല്ലാം സമാഹരിച്ച് നാമോരോരുത്തരും ഭഗദേവന്മാരാകണം. അങ്ങനെ നമുക്ക് പുതിയ മിത്രങ്ങൾ ഉണ്ടാകണം. ആ സൗഹൃദക്കടലിൽ അവരുടെ ദോഷങ്ങളെയും നാം അവർക്കു ചെയ്യുന്ന ഉപകാരങ്ങളേയും മറക്കുവാൻ കഴിയണം. അവർക്ക് നമ്മുടേയും ദോഷങ്ങൾ മറക്കാൻ കഴിയണം. ജീവിതവിജയത്തിന് ഏറ്റവും അനിവാര്യമായ പ്രധാന കാര്യമാണിത്, സൗഹൃദങ്ങളിലെ പൊറുക്കലുകൾ.

**വിജയം നേടൂ; കൊടി നാട്ടൂ**

വിജയം നേടി കൊടി നാട്ടിയ സ്ഥലം സമ്പൂർണമായും വശത്താക്കുന്നവനെ വേദത്തിൽ 'ദധിക്രാവ' എന്നു വിളിക്കുന്നു. അങ്ങനെ ഭഗശക്തിയാൽ നമുക്ക് ദധിക്രാവനാകാമെന്ന് പറയുകയാണ് ആറാമത്തെ മന്ത്രത്തിൽ. സഹനത്തിന്റേയും പൊറുക്കലിന്റേയും മറക്കലിന്റേയും ലോകത്തു ജീവിക്കുമ്പോൾ നവംനവങ്ങളായ ഉത്സാഹങ്ങൾ നമ്മിലേക്ക് കടന്നുവരും. വിശ്വത്തിന്റെ സകല കലഹങ്ങളും ഇല്ലാതാക്കുന്ന വിശ്വരാഷ്ട്രനിർമ്മിതിയ്ക്ക് നാമോരോരുത്തരും പരിശ്രമിക്കണം. അതിന് പ്രഭാതത്തിൽ നാമെടുക്കുന്ന പ്രതിജ്ഞയാണ് ഭാഗ്യസൂക്തം. വ്യക്തികളുടെ ദോഷങ്ങൾ നാം മറക്കുക.

പരസ്പരം ചെയ്തുപോയ ഏറ്റവും വലിയ തെറ്റുകൾവരെ നമുക്ക് വിശാലമായ ചിന്തയ്ക്ക് മുൻപിൽ വിസ്മരിക്കാം. വസിഷ്ഠന് സഹായം അതിവേഗത്തിലോടുന്ന കുതിരകളാണ്. അതേപോലെ, അതേ തീവ്രവേഗതയിൽ ഭഗദേവതയെ ഈശ്വരൻ നമ്മുടെ അന്തികത്തെത്തിക്കട്ടെ.

ഇങ്ങനെ ക്ഷമിക്കാനും മറക്കാനും പൊറുക്കാനുമുള്ള സഹനശക്തികൊണ്ട്, ധീരതകൊണ്ട് നമുക്ക് അസാധാരണമായ ശക്തി സമ്പാദിക്കാൻ കഴിയട്ടെ എന്ന് ആശംസിക്കുകയാണ് ഏഴാമത്തെ മന്ത്രത്തിൽ. ഏഴാമത്തെ മന്ത്രത്തോടെ ഈ സൂക്തത്തിന് പര്യവസാനമാകുന്നു. അങ്ങനെ നാമോരോരുത്തരും ജീവിതത്തിൽ പശുക്കളും കുതിരകളും കൈമുതലായുള്ള വീരന്മാരായി മാറട്ടെയെന്ന് ഈ മന്ത്രം പറയുന്നു. വലിയ സമ്പത്തുകൾ കൊണ്ടുനടക്കാനുള്ള ശേഷി നമുക്കുണ്ടാകട്ടെ. സാമ്പത്തികവും മാനസികവുമായ മുന്നേറ്റത്തോടൊപ്പം സദാ സർവ്വരേയും സ്നേഹിക്കാനുള്ള ശേഷിയും നമുക്കുണ്ടാകണം.

നാലുപാടും പേർത്തും പേർത്തും സ്നേഹവർഷം കോരിച്ചൊരിയാൻ നമുക്കു ശേഷിയുമുണ്ടാകണം. അതിനാൽ നമ്മെ മുന്നോട്ടു നയിക്കുന്ന അഗ്നിശക്തി സദാ സ്വസ്ഥമാകട്ടെ. ആ അഗ്നിശക്തിയാൽ ലോകത്തെ ഏറ്റവും മഹത്തായ ഇന്ദ്രനായി നാം വാഴട്ടെ.

ഇങ്ങനെ സമഗ്രമായി നമ്മുടെ വ്യക്തിത്വവികാസത്തെക്കുറിച്ച് വിസ്തരിച്ചു പറഞ്ഞു തരികയാണ് ഭാഗ്യസൂക്തം. ഇത് ഭാരതത്തിന്റെ തനിമയാർന്ന വ്യക്തിത്വ സംസ്ക്കരണത്തിന്റെ വഴിയാണ്. ഇന്ന് ആധുനികർ വ്യക്തിത്വവികാസത്തിന് ഉപയോഗിക്കുന്ന ചില്ലറ കാര്യങ്ങൾ ഇതിലുമുണ്ട്. എന്നാൽ അതിലുപരി അതിമാനുഷൻ (Super human) ആകാനുള്ള ഋഷി മാർഗമാണ് നമുക്കിതിൽ നിന്ന് ലഭിക്കുക. ഗാന്ധിജിയുടെ സഹനശക്തി ഈ ഭഗദേവതയാണ്. ലോകത്ത് എല്ലായിടത്തും വിജയിച്ചതും ഇതേ ഭഗശക്തി തന്നെ. വേദം സാർവ്വജനീനമാണെന്ന വിചാരത്തിന്റെ ആധാരവും ഇതുതന്നെയാണ്. ●

# ഭാഗ്യസൂക്തം

## 1

## ദേവതകളെ ആവാഹിക്കുന്നു

| | | |
|---|---|---|
| **ഋഷി** | : | വസിഷ്ഠഃ |
| **ദേവതാ** | : | അഗ്ന്യാദയോ ലിംഗോക്താഃ |
| **ഛന്ദഃ** | : | നിചൃജ്ജഗതീ |
| **സ്വരഃ** | : | നിഷാദഃ |

**പ്രാതരഗ്നിം പ്രാതരിന്ദ്രങ് ഹവാമഹേ പ്രാതർമിത്രാ**
**വരുണാ പ്രാതരശ്വിനാ. പ്രാതർഭഗം പൂഷണം**
**ബ്രഹ്മണസ്പതിം പ്രാതസ്സോമമുത രുദ്രങ് ഹുവേമ.**

**പ്രാതഃ** = രാവിലെ **അഗ്നിമ്** = പ്രകാശവും താപവും നൽകി നമ്മെ മുന്നോട്ടു നയിക്കുന്ന സച്ചരിതനായ നേതാവായ അഗ്നിയെ, ആ ഭഗവാനെ, ജീവിതത്തിൽ മുന്നേറണം എന്ന ഭാവനയെയും **പ്രാതഃ** = അതിരാവിലെ **ഇന്ദ്രമ്** = എല്ലാ ഐശ്വര്യങ്ങളേയും നൽകുന്നവനും സർവ്വവിധങ്ങളായ തടസ്സങ്ങളെ ഇല്ലാതാക്കുന്നവനുമായ ഇന്ദ്രരൂപത്തിലുള്ള പരമാത്മാവിനെ ജീവിതത്തിൽ ഐശ്വര്യവും ധനധാന്യ സമൃദ്ധിയും നൽകുന്നുവെന്ന ഭാവനയോടെ ആവാഹിക്കട്ടെ, സ്മരിക്കട്ടെ, വിളിച്ചു വരുത്തട്ടെ. എന്നിട്ട് എന്റെ ജീവിതത്തിലേക്ക് അതി

നെ എടുത്ത് ധരിക്കാൻ സാധിക്കട്ടെ. **പ്രാതഃ** = പ്രഭാതത്തിൽ **മിത്രാ വരുണാ** = എല്ലാവരേയും സ്നേഹിക്കുന്ന മിത്രത്തെപ്പോലെ, സർവ്വരാലും വരണീയനായി, ന്യായം ചെയ്യുന്നവനായി, ശിക്ഷ നൽകുന്നവനായി, വരുണ രൂപിയായ ഈശ്വരനെ എല്ലാവരേയും സ്നേഹിക്കുന്ന, ആരേയും ദ്വേഷിക്കുകയില്ലെന്ന ഭാവനയോടെ, **പ്രാതഃ** = പ്രഭാതത്തിൽ **അശ്വിനാ** = പ്രാണ അപാന രൂപത്തിൽ നൽകുന്നവനും ഉൾക്കൊള്ളുന്നവനുമായിട്ട്, എല്ലാ പദാർത്ഥങ്ങളേയും പ്രാപിക്കുന്നവനായിട്ടും എല്ലാ പദാർത്ഥങ്ങളേയും നൽകുന്നവനുമായിട്ടുമുള്ള അശ്വിനീ രൂപത്തിലുള്ള പരമേശ്വരനെ **ഹവാമഹേ** = തന്റെ ആവശ്യത്തിനായി ഇങ്ങോട്ട് ആവാഹിക്കുന്നു. വിളിക്കുന്നു. **പ്രാതഃ** = ഈ ഉഷസ്സിൽ **ഭഗമ്** = സൗഭാഗ്യത്തെ നൽകുന്നവനായാലും. ധന - സമ്പത്തിന്റെ ഭണ്ഡാഗാരവും ഭജിക്കാനും പൂജിക്കാനും സേവിക്കാനും യോഗ്യനായ ഭഗരൂപനായ ഭഗവാനെ **പൂഷണമ്** = എല്ലാവിധ പുഷ്ടിയും നൽകുന്നവനായ പൂഷാരൂപനായ ഭഗവാനോട് എത്ര ധനത്തിനു വേണ്ടി പ്രാർത്ഥിക്കുന്നുവോ അത്രയും ധനം നമുക്ക് നൽകി പോഷിപ്പിക്കുന്നു. എന്നാൽ കേവലം തിന്നലും കുടിയും കൊണ്ട് മാത്രം ജീവിതം സുന്ദരമാകുമെന്ന് വിചാര ശീലർ കരുതുന്നില്ല. അതിനാൽ പറയുകയാണ്. **ബ്രഹ്മണസ്പതിമ്** = ഞങ്ങൾ പ്രഭാതത്തിൽ ജ്ഞാനദേവതയായ ബൃഹസ്പതിയെ വിളിക്കുന്നു. സ്വാധ്യായം അത്യന്തം അവശ്യമായ ഒന്നാണ്. സ്വാധ്യായ ശീലരായ ഭാര്യാ-ഭർത്താക്കന്മാർ ചെറിയ കാര്യങ്ങൾക്ക് അടിപിടി കൂടുകയില്ല. അവരുടെ ക്ഷമാശീലം ഉന്നതമായിത്തീരുന്നു. അവർ ജീവിതത്തെ നേരായ രീതിയിൽ കാണാൻ ശ്രമിക്കുന്നു. അതുകൊണ്ടുതന്നെ അവരുടെ പ്രവൃത്തികളും നേരാംവണ്ണം ആയിത്തീരുന്നു. നമ്മുടെ സാമൂഹ്യ ജീവിതം നല്ലതായിത്തീരാൻ **പ്രാതഃ സോമമ്** = ഈ പ്രഭാത വേളയിൽ സോമനെ വിളിക്കുന്നു. **സൗമ്യ** = വിനയാന്വിതനാകാൻ പരിശ്രമിക്കുന്നുവെന്നർത്ഥം. ദുരഭിമാനമാണ് ഈ സമൂഹത്തിന്റെ ഏറ്റവും വലിയ ദോഷം. ഇതു കാരണം നാം പലരുടേയും നിന്ദയ്ക്കു കാരണമാകുന്നു. വിനയം എല്ലാ സദ് ഗുണങ്ങളും ഉള്ളതാണ്. വിനയാന്വിതൻ ഏവരുടേയും

പ്രിയം നേടുന്നു. എന്നാൽ സൗമ്യനായി മാത്രം നിന്നാൽ ചിലപ്പോൾ ചില പ്രസ്ഥാനങ്ങൾ (Organisation) നടത്തിക്കൊണ്ടുപോകാനാവില്ല. അതിനാൽ മന്ത്രം തുടരുകയാണ്. **ഉത രുദ്രമ് ഹുവേമ** = സൗമ്യതയോടൊപ്പം രുദ്രതയും വേണമെന്ന്. നിയന്ത്രണവിധേയമായി രൗദ്രവും വേണം. ഇതേ രീതിയിൽ ഈ ജീവിതത്തിൽ നാം സൗമ്യരാകണം, എന്നാൽ അതോടൊപ്പം ഉചിതമായ അളവിൽ അല്പം രൗദ്രവും ചേർക്കണം. അങ്ങനെയാകുമ്പോൾ സമൂഹജീവിതത്തിൽ, ഏതു പരിതഃസ്ഥിതിയിലും സാഫല്യം കൈവരിക്കാൻ സാധിക്കുന്നു.

*ഭാവാർത്ഥം:* ഞങ്ങൾ രാവിലെ ഉന്നതി, ജിതേന്ദ്രിയത, സ്നേഹം, നിർദോഷത, പ്രാണസാധന, പോഷണത്തിനാവശ്യമായ ധനം, ജ്ഞാനം (സ്വാധ്യായം), സൗമ്യതയും ഉചിതമായ രൗദ്രതയും ജീവിതത്തിൽ പകർത്തട്ടെ.

•



## 2

# എങ്ങനെയുള്ള ധനം വേണം?

| | | | | |
|---|---|---|---|---|
| **ഋഷി** | : വസിഷ്ഠഃ | **ദേവതാ** | : | ഭഗഃ |
| **ഛന്ദഃ** | : നിചൃത്രിഷ്ടുപ് | **സ്വരഃ** | : | ധൈവതഃ |

**പ്രാതര്ജിതം ഭഗമുഗ്രങ് ഹുവേമ വയം പുത്രമദിതേര്യോ വിധര്ത്താ. ആധ്രശ്ചിദ്യം മന്യമാനസ്തുരശ്ചിദ്രാജാ ചിദ്യം ഭഗം ഭക്ഷീത്യാഹ.**

**ഈ** പ്രപഞ്ചത്തിൽ പണമില്ലാതെ ജീവിക്കാനാവില്ല. എന്നാൽ അന്യായമായി സമ്പാദിക്കുന്ന ധനം മനുഷ്യന്റെ പതനത്തിന് കാരണമാവുകയും ചെയ്യും. വസിഷ്ഠൻ ഈശ്വരനോടു പറയുന്നത് 1. ഞങ്ങൾ **പ്രാതഃ** = ഉത്തമമായ ഭാവനകൾ മനസ്സിൽ നിറയുന്ന ഈ പ്രഭാതവേളയിൽ **ജിതമ് ഭഗമ്** = നമ്മുടെ പുരുഷാർത്ഥം കൊണ്ട് നേടിയ ധനത്തെ ആവാഹിക്കുന്നു. പുരുഷാർത്ഥമില്ലാതെ നേടുന്ന ധനം പതനത്തിനു കാരണമാകും. സ്ഥിരപ്രയത്നമാണ് പുരുഷാർത്ഥം. 2. ഞങ്ങൾ ഉദാത്തമായ ധനത്തെ സമ്പാദിക്കുന്നു. അതു നേടുന്നതിലൂടെ നാം ഒരിക്കലും അഹങ്കാരിയോ അല്പനോ ആവുകയില്ല. **ഉഗ്രമ്** = കഠിന പരിശ്രമത്തിലൂടെ നാം നേടുന്ന ധനം 3. **വയമ് പുത്രമ് (ഭഗമ് ഹുവേമ) (പുനാതി + ത്രായതേ)**

പും എന്ന നരകത്തിൽ നിന്നു രക്ഷിക്കുകയും നമ്മുടെ ജീവ നെ പവിത്രീകരിക്കയും ചെയ്യുന്ന, വാസനകളിൽ നിന്ന് എന്നെ രക്ഷിച്ചു കൊണ്ടിരിക്കുന്ന ആ ധനത്തെ ഞങ്ങൾ ആവാഹനം ചെയ്യുന്നു. 4. വീണ്ടും ആ ധനത്തെ ഞങ്ങൾക്ക് നൽകിയാലും **യഃ** = ഏതൊന്ന് **അദിതേഃ** = അണമുറിയാ ത്ത, അതായത് എല്ലാ സ്വസ്ഥതയും പ്രദാനം ചെയ്യുന്ന **വിധർത്താ** = വിശേഷ ധനത്തെ നൽകിയാലും. അസ്വസ്ഥത ജനിപ്പിക്കുന്ന ധനം ഞങ്ങൾക്ക് ഒരിക്കലും ആവശ്യമില്ല. അദിതി എന്നതിന് നിരുക്തത്തിൽ **'അദീനാ ദേവമാതാ'** എന്നാണ് നൽകിയിട്ടുള്ളത്. ദേവമാതാവായ ധനത്തെയാണ് ഇവിടെ നാം ആവശ്യപ്പെടുന്നത്. നമ്മെ ദേവമാതാവാക്കുന്ന ധനത്തെയാണ് വേണ്ടത്. ആ ദേവമാതാവ് അദീനയാണ്. യാതൊരു ദീനതയും ഏൽക്കാത്തവളാണ്. ദീനർ മുട്ടുവിറ യ്ക്കുന്നവരാണ്. ആരുടെ മുൻപിലും നമുക്ക് മുട്ടു വിറയ്ക്ക രുത്. എന്നു മാത്രമല്ല നമ്മുടെ ഹൃദയ പങ്കജം വികസിക്കു കയും വേണം. 5. **ധനം യമ് ഭഗമ്** = ആ ധനത്തെ a) **ആധ്രഃ ചിത്** = കൈത്താങ്ങിന് അർഹരായവരും അതായത് വികലാം ഗരോ ആലംബഹീനരോ ആയവരും **ഭക്ഷി ഇതി ആഹ** = 'ഞാൻ ഭക്ഷിക്കുന്നു' എന്ന് പറയുന്നു. അതായത് ആ ധന ത്തിന്റെ പങ്ക് സമൂഹത്തിലെ ആലംബഹീനർക്കും കിട്ടുന്നു. അശരണരെയും ആലംബഹീനർക്കും കൈത്താങ്ങിന് ഉപക രിക്കുന്നതായിരിക്കണം എന്റെ പക്കലുള്ള ധനം.

b) **മന്യമാനഃ തുരഃ ചിത്** = ആദരണീയനും, സമൂഹത്തിന്റെ അജ്ഞനാദിതിന്മകളെ ഇല്ലാതാക്കുന്നവൻ കൂടി 'ഞാൻ ഭക്ഷി ക്കുന്നു' എന്നു പറയുന്നു; അതായത് നമ്മുടെ ധനത്തിൽ നിന്ന് ഒരു ഭാഗം സമാജ താത്പര്യങ്ങൾക്കു വേണ്ടി പ്രവർ ത്തിക്കുന്നവർക്കു കൂടി നൽകേണ്ടതുണ്ട്. ഏതൊരു വ്യക്തി **'മന്യമാനഃ'** = ആദരിക്കപ്പെടുന്നുവോ; ഈ മന്യമാനഃ എന്ന വിശേഷണം കൊടുക്കാൻ കാരണം ഈ ധനം ഒരു കാരണവ ശാലും അപാത്രങ്ങളിൽ ചെന്നു പതിക്കരുത്. നാം ധനം നൽകുന്നത് സമൂഹത്തിന്റെ ആദരവ് നേടിയ വ്യക്തികൾക്കാ യിരിക്കണം. അതായത് ആ വ്യക്തി ചെയ്യുന്ന സദ് വ്യയത്തെ ക്കുറിച്ച് നല്ല ധാരണ നമുക്ക് ഉണ്ടാകണമെന്നർത്ഥം.

C) **രാജാ ചിത് യം ഭഗം ഭക്ഷി ഇതി ആഹ =** ഏറ്റവും ഒടുവിൽ നമുക്ക് വേണ്ട ആ ധനത്തെ ഭരണാധിപനും ' ഞാൻ കഴിക്കുന്നു' വെന്ന് പറയുന്നു. ഈ ധനം കൊണ്ടാണ് ഭരണാധിപന് ഉചിതമായത് ചെയ്യാൻ കഴിയുന്നത്. ഇത്തരത്തിൽ ഭരണാധികാരിക്ക് കരമായി ലഭിക്കുന്ന ധനം കൊണ്ടാണ് രാഷ്ട്രത്തിന് ഉചിതമായത് ചെയ്യാൻ അദ്ദേഹത്തിന് കഴിയുന്നത്. ഇത്തരത്തിൽ കരമായി ലഭിക്കുന്ന ധനം കൊണ്ടാണ് ഭരണാധിപൻ രാഷ്ട്രരക്ഷയ്ക്കുള്ള വ്യവസ്ഥകൾ ചെയ്യുന്നത്. ഇങ്ങനെ കരം ഒടുക്കാത്തവർ രാഷ്ട്രത്തെ കട്ടു മുടിക്കുകയാണ് ചെയ്യുന്നത്. അതിനാൽ നമ്മുടെ ധനത്തിൽ നിന്ന് അനാഥർക്കും സമാജസേവകർക്കും ഭരണാധിപനും അതായത് സ്റ്റേറ്റിനും വേണ്ടതു നല്കാൻ നാം തയ്യാറാകണം.

*ഭാവാർത്ഥം:* ധനം പുരുഷാർത്ഥം കൊണ്ടാണ് ഉണ്ടാകുന്നത്. ആ ധനം നമ്മെ ഉദാത്തരാക്കുന്നു. നമ്മുടെ പവിത്രതയ്ക്കും വാസനകളിൽ നിന്നുള്ള രക്ഷയ്ക്കും കാരണമായ നമ്മെ സ്വസ്ഥരും ദേവമാതാവാക്കുന്നതും ദിവ്യ ഗുണങ്ങൾ നൽകുന്നതും ധനമാണ്. നമ്മുടെ ധനത്തിൽ നിന്ന് ദീനർക്കും, സമൂഹത്തെ സേവിക്കുന്ന മാന്യർക്കും രാഷ്ട്രത്തിനും വേണ്ടത് നൽകാൻ തയ്യാറാകണം.





3

# ജീവിതയാത്രയിൽ ധനത്തിനുള്ള മഹത്വം

| | | | | | |
|---|---|---|---|---|---|
| **ഋഷിഃ** | : | വസിഷ്ഠഃ | **ദേവതാ** | : | ഭഗവാന് |
| **ഛന്ദഃ** | : | നിചൃത്രിഷ്ടുപ് | **സ്വരഃ** | : | ധൈവതഃ |

**ഭഗ പ്രണേതർഭഗ സത്യരാധോ ഭഗേമാം ധിയമുദവാ**
**ദദന്നഃ. ഭഗ പ്ര ണോ ജനയ ഗോഭിരശ്വൈർഭഗ**
**പ്രനൃഭിർനൃവന്തഃ സ്യാമ.**

1. അല്ലയോ ഭഗ = ഐശ്വര്യമേ **പ്രണേതഃ** = പ്രശസ്ത നേതാവാകുന്നു നീ, ജീവിതയാത്ര ഉത്തമമായി മുന്നേറുന്നതിന് നീ നേതൃത്വം കൊടുക്കുന്നു. ഈ ധനം 2. **സത്യരാധഃ** = സത്യത്തെ പ്രാപ്തമാക്കുന്നവനാണ്. ഇവിടെ 'സത്യം' എല്ലാ ഉത്തമ കർമ്മങ്ങളുടേയും പ്രതീകമാണ്. ഏതൊരു ഉത്തമകാര്യവും നടക്കുന്നത് ധനം കൊണ്ടാണ്. യജ്ഞത്തിനായാലും, സ്വാധ്യായത്തിനായാലും മറ്റെല്ലാ ഉത്തമ കാര്യങ്ങൾക്കും ധനം അവശ്യം വേണ്ടതാണ്. 3. അല്ലയോ നേതൃത്വം നൽകുന്നവനേ, സത്യത്തെ സിദ്ധമാക്കുന്നവനേ ഭഗ = ഐശ്വര്യമേ **നഃ** = ഞങ്ങളുടെ **ഇമാമ് ധിയമ്** = ഈ ബുദ്ധിയെ **ദദത്** =

നമ്മുടെ ആവശ്യങ്ങളെ പൂർണമാം **ഉദവ** = രക്ഷിച്ചാലും. ഇന്ന് ദാരിദ്ര്യം കാരണം നമ്മുടെ ചിന്ത എണ്ണയിലും ഉപ്പിലും വിറകിലും ചുറ്റിത്തിരിയുമ്പോൾ ബുദ്ധി വികാസം തീർത്തും ഇല്ലാതാവുകയാണ്. ഈ ദൃശചിന്തകളിൽ നിന്ന് മുക്തി നേടി നല്ല ചിന്തയുള്ളവനാകുമ്പോൾ മാത്രമെ ബുദ്ധി വികാസം കൈവരിക്കാൻ സാധിക്കുകയുള്ളൂ. ഐശ്വര്യം ഞങ്ങളെ അത്തരം ചിന്തകളിലേക്ക് നയിക്കുന്നു. അല്ലയോ **ഭഗ** = ഐശ്വര്യമേ, നീ **നഃ** = ഞങ്ങളെ **ഗോഭിഃ അശ്വൈഃ** = ഉത്തമമായ പശുക്കളാലും കുതിരകളാലും അതായത് ഭൂസ്വത്തും വിദ്യയും സുദൃഢമായ കുടുംബത്തെയും രാഷ്ട്രത്തെയും നൽകി **പ്രജനയ** = വേണ്ടത്ര വികാസത്തെ നൽകിയാലും. 5. ഹേ **ഭഗ** = ഐശ്വര്യമേ, നീ മൂലം **പ്രനൃഭിഃ** = ഉത്തമ മനുഷ്യരിൽ **നൃവന്തഃ** = ഉത്തമരായവർ **പ്രസ്യാമ** = എല്ലായ്പ്പോഴും ഉണ്ടായിത്തീരട്ടെ, അതായത് എപ്പോഴും ഉത്തമ മനുഷ്യർ നമ്മോടൊത്ത് ഉണ്ടായിരിക്കട്ടെ. സാമാന്യമായി പറഞ്ഞാൽ ഞങ്ങൾ ഈ സമൂഹത്തിൽ കാണുന്നത് നാം സമ്പന്നരാണെങ്കിൽ നമ്മുടെ വീടുകൾ ബന്ധുക്കളാലും സുഹൃത്തുക്കളാലും നിറഞ്ഞിരിക്കുന്നതാണ്. എന്നാൽ ദാരിദ്ര്യം വന്നാൽ വീട് ശ്മശാനം പോലെ വിജനമായിത്തീരുന്നു. 1. സമ്പന്നനാകുമ്പോൾ വരുകയും പോവുകയും ചെയ്യുന്ന അതിഥികളെ നേരാംവണ്ണം സ്വാഗതം ചെയ്യാൻ സാധിക്കും. എന്നാൽ ഞാൻ ദരിദ്രനായാൽ ആതിഥ്യം നൽകാൻ എനിക്ക് കഴിയാതെ വരികയും എന്റെ വീട് മനുഷ്യരുടെ നിവാസ സ്ഥാനമല്ലാതാവുകയും ചെയ്യും.

*ഭാവാർത്ഥം:* ധനമാണ് നേതൃത്വം നൽകുന്നത്. സത്യത്തെ നമുക്ക് സമ്മാനിക്കുന്നതും ധനം. ധനം ബുദ്ധിയെ സുസ്ഥിരമാക്കുന്നു. നമ്മുടെ ശക്തിയുടേയും ജ്ഞാനത്തിന്റേയും വികാസ കാരണമായി അതു മാറുന്നു. നമ്മുടെ വീടിനെ ഉത്തമ പുരുഷന്മാരുടേതാക്കിതീർക്കുന്നു.





4

# തുടക്കത്തിലും നടുവിലും ഒടുക്കത്തിലും

| | | | |
|---|---|---|---|
| **ഋഷി** | : വസിഷ്ഠഃ | **ദേവതാ** | : ഭഗഃ |
| **ഛന്ദഃ** | : പങ്ക്തിഃ | **സ്വരഃ** | : പഞ്ചമഃ |

**ഉതേദാനീം ഭഗവന്തഃ സ്യാമോത പ്രപിത്വ *f* ഉത മധ്യേ *f***
**അഹ്നാമ്. ഉതോദിതാ മഘവൻത്സൂര്യസ്യ വയം**
**ദേവാനാങ് സുമതൗസ്യാമ.**

1. **ഇദാനീമ് ഉത** = ഈ സമയത്തും **ഭഗവന്തഃ സ്യാമ** = ഭാഗ്യമുള്ളവനായിത്തീരട്ടെ. **ഉത പ്രപിത്വേ** = അവസാന കാലത്തും ഐശ്വര്യമുള്ളവനായിത്തീരട്ടെ. **ഉത അഹ്നാമ് മധ്യേ** = ഈ ദിവസം ഉച്ച നേരത്തും ഐശ്വര്യമുള്ളവരാകട്ടെ. ജീവിതത്തിന്റെ മധ്യകാലത്തും ഐശ്വര്യമുള്ളവനായിത്തീരട്ടെ. **ഉത** = കൂടാതെ **മഘവൻ** = അല്ലയോ ഐശ്വര്യത്തെ നൽകുന്ന പ്രഭോ **വയമ്** = ഞങ്ങൾ **സൂര്യസ്യ ഉദിതാ** = സൂര്യോദയത്തിൽ ത്തന്നെ **ദേവാനാമ് സുമതൗ സ്യാമ** = ദേവൻമാരുടെ മംഗളമയമായ ബുദ്ധിയിൽ വർത്തിക്കട്ടെ. 2. ഭഗ ശബ്ദത്തിന് ആറ് അർത്ഥങ്ങൾ പറയാം. **'ഐശ്വര്യസ്യ സമഗ്രസ്യ വീര്യസ്യ യശസഃ ശ്രിയഃ. ജ്ഞാന വൈരാഗ്യ യോശ്ചൈവ ഷണ്ണാം ഭഗ ഇതീരണാ'** = 1. സമഗ്രമായ

ഐശ്വര്യം, ഐശ്വര്യപ്രാപ്തി ഉണ്ടാകുന്നതിനുള്ള പ്രധാന വസ്തു വിജ്ഞാനമാകുന്നു. 2. വീര്യം 3. യശസ്സ്, 4. ശ്രീ, 5. ജ്ഞാനം, 6. വൈരാഗ്യം ഈ ആറ് അർത്ഥങ്ങളും 'ഭഗ'ത്തി നുള്ളതാണ്.

ജീവിതത്തിന്റെ പ്രഭാതകാലം ബ്രഹ്മചര്യ കാലമാകുന്നു. ബ്രഹ്മചര്യ കാലത്ത് നാം വിജ്ഞാനത്തേയും വീര്യത്തേയും സമ്പാദിക്കുന്നു. ഇതോടൊപ്പം ജീവിതത്തിന്റെ പ്രഭാതകാലത്ത് ഓരോ വ്യക്തിയും തന്നിൽ ഐശ്വര്യവും ശക്തിയും നിറയ്ക്കുന്നു. ഈ ശക്തിയും ഐശ്വര്യവും പ്രാപിച്ചവന് തന്റെ യോഗ്യതയനുസരിച്ച് തന്നെ സ്വയം പരിപൂർണനാക്കി ഉത്തമ ഗൃഹസ്ഥനായിത്തീരുന്നു. 3. ഗൃഹസ്ഥൻ തന്റെ ജീവിതത്തിന്റെ ഉച്ചക്കാലത്താണ് ഉള്ളത്. ഈ സമയത്ത് ഗൃഹസ്ഥാശ്രമി യശസ്സും ശ്രീയും സമ്പാദിക്കുന്നു. ഓരോ ഗൃഹസ്ഥാശ്രമിയും തന്റെ യശസ്സിനെ വർദ്ധിപ്പിക്കുകയും ശോഭയുള്ളതാക്കുകയും ചെയ്യാൻ വേണ്ടി പരമാവധി പരിശ്രമിക്കേണ്ടതാണ്.

4. ഇനി യശസ്സും ശ്രീയും സമ്പാദിച്ച ഗൃഹസ്ഥന് ആവശ്യം അതു വളർത്തുക എന്നതാണ്. അങ്ങനെ തന്റെ ജീവിതത്തിന്റെ സായംകാലത്ത് ജ്ഞാന വൈരാഗ്യം ലഭിക്കാനായി സാധന അനുഷ്ഠിക്കുന്നു. ഈ ശ്രയോജ്ഞാനം (ബ്രഹ്മജ്ഞാനം, ബ്രഹ്മദർശനം) പാതഞ്ജല യോഗം അഭ്യസിക്കുമ്പോൾ ലഭിക്കും. അതിനാൽ വാനപ്രസ്ഥകാലത്ത് രാവിലെയും വൈകുന്നേരവും ഏറ്റവും കുറഞ്ഞത് ഓരോ മണിക്കൂറെങ്കിലും ധ്യാനം ചെയ്യേണ്ടതുണ്ട്. അധികമായാലും നന്ന്. അവശേഷിക്കുന്ന സമയം സ്വാധ്യായം ചെയ്യണം. സ്വാധ്യായത്തിലൂടെ ലോകഹിതങ്ങളായ കാര്യങ്ങളിൽ ഇടപെട്ട് സന്തുഷ്ടരായി ജീവിക്കാൻ പരിശ്രമിക്കണം. ഈ കാര്യങ്ങൾ വാനപ്രസ്ഥികളെ സന്തുഷ്ടരാക്കുന്നു. ഈ ജ്ഞാനത്തെ നേടുന്നതിലൂടെ വൈരാഗ്യവും അനാസക്തിയും (detachment) ഉദയം ചെയ്യുന്നു. അങ്ങനെ ജീവിതം പൂർണമായും 'ഭഗ'ത്തോടൊപ്പമാകുന്നു. 5. ഈ ഭഗത്തിന്റെ ക്രമമായ വികാസം ലഭിക്കാൻ നാം സൂര്യോദയത്തെപ്പോലെയാകണം. ജീവിതാരംഭം മുതൽ തന്നെ ദേവൻമാരുടെ ബുദ്ധി നമ്മെ നയിക്കട്ടെ. 'മാതൃദേവോ ഭവഃ, പിതൃ ദേവോ ഭവഃ, ആചാര്യ ദേവോ

ഭവഃ' അമ്മ, അച്ഛൻ, ആചാര്യൻ എന്നിവർ പ്രഭാതത്തിലും ജീവിതത്തിന്റെ ആരംഭകാലത്തും നമുക്ക് സദ്ബുദ്ധി പ്രദാനം ചെയ്യട്ടെ.

ഉച്ചയ്ക്ക് 'അതിഥി ദേവോ ഭവഃ', പണ്ഡിതരും വ്രതപാല കന്മാരും സമയാസമയങ്ങളിൽ ഞങ്ങളിൽ സുമനസ്സു ചൊരിയട്ടെ. ജീവിതത്തിന്റെ പൂർണതയുടെ കാലത്ത് അതായത് സായം കാലത്ത് അന്തർമുഖ യാത്ര എന്ന അഭ്യാസം കൊണ്ട് സർവ്വന്തര്യായമിയായ മഹാദേവന്റെ ശുഭോതർക്കമായ അനുഗ്രഹങ്ങൾ കൈക്കൊള്ളാൻ നമുക്ക് സാധിക്കട്ടെ. അതായത് ആത്മാവിന്റെ അനശ്വര ശബ്ദം ശ്രവിക്കാൻ നമുക്ക് സാധിക്കട്ടെ എന്നർത്ഥം. ഇപ്രകാരം ദേവന്മാരുടെ അനുഗ്രഹാശിസ്സുകൾ നമ്മുടെ ജീവിതത്തിൽ നിന്ന് ഒരിക്കലും വിട്ടുപിരിയാതെ സദാ ഉണ്ടായിരിക്കട്ടെ. കൂടാതെ നമ്മുടെ അന്തരംഗത്ത് 'ഭഗ'ത്തിന്റെ വൃദ്ധി ഉണ്ടായി ഭഗവാനെ ദർശിക്കാൻ സാധിക്കുമാറാകട്ടെ.

*ഭാവാർത്ഥം:* ദിവസത്തിന്റെയും ജീവിതത്തിന്റെയും തുടക്കത്തിലും മധ്യത്തിലും ഒടുക്കത്തിലും ദേവന്മാരുടെ സദ്ബുദ്ധിയാൽ ഞങ്ങൾ വാഴട്ടെ. എപ്പോഴും സകലസുഖസൗകര്യങ്ങളോട് കൂടിയവരായിരിക്കട്ടെ.





# 5

# ഭഗവാൻ തന്നെയാകട്ടെ ഞങ്ങളുടെ ഐശ്വര്യം

| | | | |
|---|---|---|---|
| **ഋഷിഃ** | : വസിഷ്ഠഃ | **ദേവതഃ** | : ഭഗവാന് |
| **ഛന്ദഃ** | : നിചൃത്രിഷ്ടുപ് | **സ്വരഃ** | : ധൈവതഃ |

**ഭഗ *f* ഏവ ഭഗവാങ് *f* അസ്തു ദേവാസ്തേന വയം ഭഗ വന്തഃ സ്യാമ. തം ത്വാ ഭഗ സർവ *f* ഇജ്ജോഹവീതി സ നോ ഭഗ പുര *f* ഏതാ ഭവേഹ.**

1. അല്ലയോ **ദേവാഃ** = ദേവന്മാരെ, നിങ്ങൾ ഇത്തരത്തിലുള്ള കൃപ ചെയ്താലും **ഭഗവാൻ ഏവ** = ഭഗവാൻ തന്നെ **ഭഗഃ അസ്തു** = ഞങ്ങളുടെ ഐശ്വര്യമാകട്ടെ. അതായത് ഞങ്ങൾ ഭഗവാനെ തന്നെ ഞങ്ങളുടെ ഭഗമാക്കുന്നു. ഈശ്വരനെ പ്രാപിക്കാൻ നല്ല ഐശ്വര്യങ്ങൾ വേണമെന്ന് മനസ്സിലാക്കണം. **തേന** = ആ പ്രഭുവിൽ നിന്നു തന്നെ **വയമ്** = ഞങ്ങൾ **ഭഗവന്തഃ** = ഭഗമുള്ളവർ **സ്യാമ** = ആയിത്തീരട്ടെ. ഞങ്ങൾ ആത്മക്രീഡ അഥവാ ആത്മരതി അനുഭവിക്കുന്നവരായിത്തീരട്ടെ. ഞങ്ങൾ **ആത്മന്യേവ ച സന്തുഷ്ടഃ** = ആത്മതത്ത്വത്തെ ദർശിച്ച് മാത്രം സന്തുഷ്ടരാകട്ടെ. 2. അല്ലയോ **ഭഗ** = എല്ലാ ഐശ്വര്യങ്ങളുടേയും പ്രഭാപുഞ്ജമേ **തമ് ത്വാ** = ആ അങ്ങയെ **സർവ്വ ഇത്** = എല്ലാവരും **ജോഹവീതി** = വിളിക്കുന്നു.

ഈശ്വരനെ ഇങ്ങനെ നേരാംവണ്ണം ആരാധിക്കുന്നവൻ ' സർവ്വൻ' ആയിത്തീരുന്നു. സർവ്വൻ ആയിത്തീരുക എന്നാൽ ശരീരം, മനസ്സ്, മസ്തിഷ്ക്കം എന്നീ മൂന്നിലും ഔന്നത്യം കൈവരിക്കുന്നവൻ എന്നർത്ഥം. സ്വസ്ഥനും, തെറ്റായ ഭാവനകളില്ലാത്തവനും മറ്റുള്ളവരെക്കുറിച്ച് തിന്മ ചിന്തിക്കാത്തവനും മസ്തിഷ്ക്കം മുഴുവൻ ഈശ്വരനെക്കുറിച്ച് മാത്രം ചിന്തയുള്ളവനുമാണ് യഥാർത്ഥ ഉപാസകൻ. അത്തരത്തിലുള്ള സാധകൻ മൂന്ന് ഔന്നത്യങ്ങളേയും നേടി 'സർവ്വൻ' ആയിത്തീരുന്നു. 3 **ഹേ ഭഗ** = സേവിക്കപ്പെടേണ്ടവനും ഉപാസകനുമായ പ്രഭോ, **സഃ** = അവിടുന്ന് **ഇഹ** = ഈ മനുഷ്യ ജീവിതത്തിൽ **നഃ** = ഞങ്ങളെ **പുര ഏതാ** = മുന്നോട്ടു നയിക്കുന്നവൻ **ഭവ** = ആയിത്തീരട്ടെ. അങ്ങ് ഞങ്ങളുടെ നേതാവായിത്തീരട്ടെ. ഞങ്ങൾ അങ്ങയുടെ അനുയായികളും ഞങ്ങളുടെ വഴികാട്ടി അങ്ങായിത്തീരട്ടെ.

*ഭാവാർത്ഥം:* ഈശ്വരനാണ് യഥാർത്ഥമായ ധനം എന്നു ഞങ്ങൾ മനസ്സിലാക്കട്ടെ.





## 6

# വിനയാന്വിതനാവുക ജീവിതത്തിൽ വിജയിക്കുക

| | | | | | |
|---|---|---|---|---|---|
| **ഋഷിഃ** | : | വസിഷ്ഠഃ | **ദേവതാ** | : | ഭഗഃ |
| **ഛന്ദഃ** | : | ത്രിഷ്ടുപ് | **സ്വരഃ** | : | ധൈവതഃ |

**സമധ്വരായോഷസോ നമന്ത ദധിക്രാവേവ ശുചയേ പദായ. അര്വ്വാചീനം വസുവിദം ഭഗം നോ രഥമിവാശ്വാ വാജിനആ വഹന്തു**

**1. ഉഷസഃ** = ഉഷസ്സിൽ **അധ്വരായ** = അധ്വരത്തിന്നായി **സംനമന്ത** = സന്നദ്ധനായിത്തീരട്ടെ. ഞങ്ങൾ പ്രഭാതത്തിൽ വിനീതനായി അധ്വര മാർഗത്തിൽ ചരിക്കുവാൻ നിശ്ചയിക്കുന്നു. 'ന ധ്വരതി കുടിലോ ഭവതി അധ്വാനം സത്പഥം രാതി ഇതി വാ' = വിനീതനായി, കുടിലതകളൊന്നുമില്ലാതെ സൻമാർഗത്തിൽ ചരിക്കട്ടെ. വിനീതനാവുക എന്നാൽ കുടിലതയെ ത്യജിക്കുക എന്നാണർത്ഥം. എപ്പോഴാണോ വിനയം കൈവിടുന്നത് അപ്പോൾ കുടിലതയും ഹിംസയും ജീവിതത്തിലേക്ക് കടന്നുവരും. ദൈവീസമ്പത്തിന്റെ പരമലക്ഷ്യം വിനയമാകുന്നു.

**2. ദധിക്രാവാ ഇവ** = ദധിക്രാവയ്ക്ക് സമാനമായ **ശുചയേ പദായ** = ശുദ്ധനായ ഈശ്വരനെ നേടുന്നതിനായിരിക്കട്ടെ ഈ ഉഷാകാലം.

(a) **'ദധത് ക്രാമതീതി ദധിക്രാവാ'** = ശക്തിയെ ധാരണം ചെയ്തുകൊണ്ട് നടക്കുന്നു, ഞങ്ങൾ ശക്തിശാലികളായി പവിത്രമായ വഴികളിലൂടെ ചരിക്കട്ടെ. ലോകം അശക്തർക്കുള്ളതല്ല. ബലമില്ലായ്മ മനുഷ്യനെക്കൊണ്ട് പാപം ചെയ്യിക്കുന്നു. അഥർവവേദത്തിൽ പറയുന്നു. **'വി ശക്രഃ പാപകൃത്യയാ'** (3-31-2) ശക്തിശാലി പാപത്തിൽ നിന്ന് അകന്നു നിൽക്കുന്നു. ഉപനിഷത്ത് പറയുന്നു. **'നായമാത്മാ ബലഹീനേന ലഭ്യഃ'** (മുണ്ഡകം 3.2.4) ബലഹീനൻ ആത്മാവിനെ പ്രാപിക്കുന്നില്ല. (b) **'ദധത് ക്രന്ദതി ഇതി വാ ദധിക്രാവാ'** = ശക്തിശാലിയായിത്തീർന്ന് ഈശ്വരനെ വിളിച്ച് ഞാൻ പവിത്രമാർഗത്തിലൂടെ ചരിക്കട്ടെ. **ദധത്** = മഹത്തായ, ധാരണാത്മകങ്ങളായ കർമങ്ങളെ ചെയ്തുകൊണ്ട് ഞാൻ ഈശ്വരപ്രാർത്ഥന നടത്തട്ടെ. നിർബലനായി, കഴിവുകെട്ടവനായിട്ട് ഈശ്വരനെ വിളിച്ച് പ്രാർത്ഥിക്കുന്നതിൽ വിശേഷമില്ല. ശക്തിയുക്തമായ കർമങ്ങൾ ചെയ്തുകൊണ്ടാണ് ഞാൻ ഈശ്വരപ്രാർത്ഥനക്ക് അധികാരിയാവുന്നത്. 3. **വാജിനഃ അശ്വാഃ** = ശക്തിശാലികളായ കുതിരകൾ **രഥം ഇവ** = രഥത്തെ ഉദ്ദിഷ്ട സ്ഥാനത്ത് എത്തിക്കുന്നതുപോലെ **വാജിനഃ** = ശക്തിശാലിയും ജ്ഞാനസമ്പന്നനുമായ **അശ്വാഃ** = ഇന്ദ്രിയരൂപികളായ കുതിരകൾ **നഃ** = ഞങ്ങളെ **അര്വാചീനേ** = ഉള്ളിൽ വിളങ്ങി **വസുവിദം** = നിവാസത്തിന് ആവശ്യമായ സകല വസ്തുക്കളും നൽകുന്ന **ഭഗം** = ഐശ്വര്യപുഞ്ജമായ ഈശ്വരനെ **ആവഹന്തു** = പ്രാപിക്കട്ടെ. ഇവിടെ ഇന്ദ്രിയങ്ങളെ **'വാജിനഃ'** എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്. അതായത് ഇന്ദ്രിയങ്ങൾ ശക്തിശാലികളാകണം. ജ്ഞാനസമ്പാദനത്തിനുള്ള ഉചിത ഉപകരണങ്ങളാകട്ടെ. ആ ഈശ്വരനെ ലഭിക്കുന്നതിന് ഇന്ദ്രിയരൂപികളായ കുതിരകളുടെ അകത്തേക്കുള്ള യാത്രയാണ് ആവശ്യം. ആ ഈശ്വരൻ 'അർവാചീന'നാണ്; അതായത് പുതിയവനെന്നർത്ഥം. ഉള്ളിൽ നിറഞ്ഞിരിക്കുന്നവനാണ്, അവൻ എല്ലാ വസുക്കളുടെയും സ്വാമിയാകുന്നു.

*ഭാവാർത്ഥം:* ഈശ്വരപ്രാപ്തിക്കുള്ള മാർഗങ്ങൾ ഇവയാണ് a) വിനയം സ്വന്തമാക്കി അഹിംസയുടെ വഴിയിലൂടെ മുന്നേറുക. b) തന്നെ സ്വയം ശക്തിശാലിയാക്കിത്തീർത്ത് പവിത്ര മാർഗത്തിലൂടെ മുന്നേറുക. മഹത്തായ കർമങ്ങളെ ചെയ്തുകൊണ്ട് ഈശ്വരപ്രാർത്ഥന നടത്തുക. c) ഈശ്വരൻ ഐശ്വര്യപുഞ്ജമാണെന്നും എല്ലാ വസ്തുക്കളും പ്രാപ്തമാക്കുന്നവനാണെന്നും മനസ്സിലാക്കി തന്റെ ഇന്ദ്രിയങ്ങളെ നിയന്ത്രിച്ച് ഈശ്വരധ്യാനം നടത്തുക.





# 7

# ഔന്നത്യത്തിന്റെ ഹിമാലയത്തിലേക്ക്

**ഋഷി** : വസിഷ്ഠഃ **ദേവതാ** : ഉഷാഃ

**ഛന്ദഃ** : നിചൃദ്ത്രിഷ്ടുപ് **സ്വരഃ** : ധൈവതഃ

**അശ്വാവതീർഗോമതീർന്ൎഉഷാസോ വീരവതീഃ സദമുച്ഛന്തു ഭദ്രാഃ. ഘൃതം ദുഹാനാ വിശ്വതഃ പ്രപീതാ യൂയം പാത സ്വസ്തിഭിഃ സദാ നഃ.**

**നഃ** = ഞങ്ങൾക്ക് **ഉഷാസഃ** = ഉഷഃകാലം **സദം** = എപ്പോഴും **ഉച്ഛന്തു** = പ്രകാശപൂർണമാകട്ടെ. എങ്ങിനെയുള്ള ഉഷകൾ? 1. **അശ്വാവതീഃ** = ഉത്തമ കർമേന്ദ്രിയങ്ങളുള്ളവ. **'അശ്നുവതേ കർമസു'** എന്ന വ്യുത്പത്തി അനുസരിച്ച് അശ്വ ശബ്ദം കർമേന്ദ്രിയങ്ങളെ സൂചിപ്പിക്കുന്നതാണ്. ഓരോ പ്രഭാതത്തിലും ഞങ്ങൾ ഉത്തമകർമേന്ദ്രിയങ്ങളുള്ളവരായിത്തീരട്ടെ. അതായത് ഉത്തമ കർമങ്ങൾക്കു വേണ്ടി മാത്രം ഞങ്ങൾ ഞങ്ങളുടെ കർമേന്ദ്രിയങ്ങളെ ഉപയോഗപ്പെടുത്തട്ടെ. ഇന്ദ്രിയങ്ങളെ ദുരുപയോഗം ചെയ്യാതിരിക്കട്ടെ.

2. **ഗോമതീഃ** = ഉത്തമ ജ്ഞാനേന്ദ്രിയങ്ങളോട് കൂടിയവ. **'ഗമയന്തി അർഥാന്'** എന്ന വ്യുത്പത്തിയനുസരിച്ച് ഇത് ജ്ഞാനേന്ദ്രിയ വാചിയാണ്. ഓരോരോ പ്രഭാതത്തിലും

ഞങ്ങൾ സ്വാധ്യായത്തെ (മുടങ്ങാതെയുള്ള വേദാധ്യയനം) ഭക്ഷണമാക്കിത്തീർക്കട്ടെ. ബുദ്ധിയെ പോഷിപ്പിക്കുന്നവരാകട്ടെ. **വീരവതീഃ** = ഈ ഉഷഃ കാലം വീരതയെ നിറക്കുന്നതാവട്ടെ. പവിത്രമാർഗത്തിലൂടെ ചരിച്ചുകൊണ്ട് വാസനകളെ അകറ്റി ശക്തിയെ തന്നിൽത്തന്നെ നിലനിർത്തുന്നവരാകട്ടെ. 4. **ഭദ്രാഃ** = ഈ പ്രഭാതവേള ഞങ്ങൾക്ക് മംഗളപ്രദവും സുഖപ്രദവുമാകട്ടെ. 5. **ഘൃതം** = (ഘൃ ക്ഷരണ ദീപ്ത്യോഃ) മനസ്സിന്റെ നൈർമല്യവും ജ്ഞാനദീപ്തിയും **ദുഹാനാഃ** = (ദുഹ പ്രപൂരണേ) ഞങ്ങളിൽ നിറയ്ക്കുന്നതാകട്ടെ. ഓരോ പ്രഭാതവും ഞങ്ങളുടെ ദോഷങ്ങളെ ദഹിപ്പിച്ച് ഞങ്ങളെ നിർമലരും അറിവിന്റെ പ്രകാശം വമിപ്പിക്കുന്നവരുമാക്കട്ടെ. 6. **വിശ്വതഃ** = എല്ലാ ദൃഷ്ടികോണിലും **പ്രപീതാ** = നന്നായി വലുതായി അതായത് നമുക്ക് അഭിവൃദ്ധി നൽകുന്നതായിത്തീരട്ടെ ഈ പ്രഭാതകാലം. ഈ സമയം ശരീരത്തിന്റെ സ്വാസ്ഥ്യത്തിനും മനസ്സിന്റെ നൈർമല്യത്തിനും ബുദ്ധിയുടെ തീവ്രതയ്ക്കും ഞങ്ങൾ വിനിയോഗിക്കട്ടെ. ഞങ്ങളുടെ ഉന്നതി സർവാംഗീണമായിത്തീരട്ടെ. ഉന്നതി എല്ലാ മേഖലകളും ഒരുപോലെ സ്പർശിക്കണം. ഏതെങ്കിലും ഒരു ഭാഗം മാത്രമല്ല വലുതാവേണ്ടത്. നല്ലത് എവിടെക്കണ്ടാലും സ്വീകരിക്കുന്നവരായിത്തീരട്ടെ എന്ന ഒരു അർത്ഥവും **'വിശ്വതഃ പ്രപീതാ'** ക്ക് ഉണ്ട്. സൂര്യൻ എപ്രകാരമാണോ എല്ലായിടത്തുനിന്നും വെള്ളത്തെ കൊണ്ടു വരുന്നത് അപ്രകാരം നമ്മളും എല്ലായിടത്തുനിന്നും നല്ലതിനെ കൊണ്ടുവരാനുള്ള നിശ്ചയം എടുക്കുക. അങ്ങനെയുള്ള പ്രഭാതകാലമേ **യൂയം** = നീ **സദാ** = എല്ലായ്പ്പോഴും **നഃ** = ഞങ്ങളെ **സ്വസ്തിഭിഃ** = നല്ല രീതിയിൽ **പാത** = പാലിച്ചാലും. a) ഞങ്ങൾ ഉത്തമ കർമങ്ങളിൽ മുഴുകട്ടെ. b) അതിന് ഞങ്ങൾ ഉത്തമചിന്തയും ജ്ഞാനവുമുള്ളവരായിത്തീരട്ടെ. c) ഈ ഉത്തമ ജ്ഞാനത്തിന് വീര്യം ആവശ്യമാണ്. വീര്യമാണ് ജ്ഞാനാഗ്നിയുടെ ഇന്ധനം. d) ഇത്രയും നടന്നാൽ പിന്നെ ഞങ്ങളിൽ ഐശ്വര്യം നിറയാൻ തുടങ്ങും. e) ഞങ്ങളുടെ നൈർമല്യവും ജ്ഞാനവും ഉത്തരോത്തരം അഭിവൃദ്ധിപ്പെടട്ടെ. f) ഇപ്രകാരം ഞങ്ങളുടെ

സർവാംഗീണമായ ഉന്നതിയുണ്ടാവുന്നു. ഓരോ പ്രഭാതവും ഈ പറഞ്ഞ ഉത്തമ സ്ഥിതിയെ പ്രാപ്തമാക്കുന്നതാകട്ടെ.

*ഭാവാർത്ഥം:* ഓരോ പ്രഭാതവും ഉത്തമ കർമം, ഉത്തമ ജ്ഞാനം, ശക്തി, മംഗളം, സുഖം, ഐശ്വര്യം, നൈർമല്യം ഇവയെ വർദ്ധിപ്പിക്കുന്നതാകട്ടെ.





# ഭാഗ്യസൂക്തം

ഓം പ്രാതരഗ്നിം പ്രാതരിന്ദ്രങ് ഹവാമഹേ പ്രാതര്മിത്രാ
വരുണാ പ്രാതരശ്വിനാ. പ്രാതര്ഭഗം പൂഷണം
ബ്രഹ്മണസ്പതിം പ്രാതസ്സോമമുത രുദ്രങ് ഹുവേമ.

പ്രാതര്ജിതം ഭഗമുഗ്രങ് ഹുവേമ വയം പുത്രമദിതേര്യോ
വിധര്ത്താ. ആധ്രശ്ചിദ്യം മന്യമാനസ്തുരശ്ചിദ്രാജാ
ചിദ്യം ഭഗം ഭക്ഷീത്യാഹ.

ഭഗ പ്രണേതര്ഭഗ സത്യരാധോ ഭഗേമാം ധിയമുദവാ
ദദന്നഃ. ഭഗ പ്ര ണോ ജനയ ഗോഭിരശ്വൈര്ഭഗ
പ്രനൃഭിര്നൃവന്തഃ സ്യാമ.

ഉതേദാനീം ഭഗവന്തഃ സ്യാമോത പ്രപിത്വ*f*ഉത മധ്യേ*f*
അഹ്നാമ്. ഉതോദിതാ മഘവൻത്സൂര്യസ്യ വയം
ദേവാനാങ് സുമതൗസ്യാമ.

ഭഗ *f* ഏവ ഭഗവാങ് *f* അസ്തു ദേവാസ്തേന വയം ഭഗ
വന്തഃ സ്യാമ. തം ത്വാ ഭഗ സർവ *f* ഇജ്ജോഹവീതി
സ നോ ഭഗ പുര *f* ഏതാ ഭവേഹ.

സമധ്വരായോഷസോ നമന്ത ദധിക്രാവേവ ശുചയേ
പദായ. അര്വ്വാചീനം വസുവിദം ഭഗം നോ രഥമിവാശ്വാ
വാജിന *f* ആ വഹന്തു

അശ്വാവതീര്ഗോമതീര്ന *f* ഉഷാസോ വീരവതീഃ സദമുച്ഛന്തു
ഭദ്രാഃ. ഘൃതം ദുഹാനാ വിശ്വതഃ പ്രപീതാ യൂയം പാത
സ്വസ്തിഭിഃ സദാ നഃ.

**ഏഴ് മന്ത്രങ്ങൾ ചേർന്ന ഭാഗ്യസൂക്തം കേരളത്തിൽ പരമ്പരാഗതമായി ഉപയോഗിച്ചു വരുന്നുണ്ട്. എന്നാൽ ഭാരതത്തിലെല്ലായിടത്തും സർവ്വ സാധാരണമായി അംഗീകരിക്കപ്പെട്ടിട്ടുള്ളത് അഞ്ച് മന്ത്രങ്ങൾ ചേർന്ന ഭാഗ്യസൂക്തമാണ്. പരമ്പരകളുടെ വ്യത്യാസത്തിനനുസരിച്ച് മന്ത്ര സംഖ്യയിൽ വ്യത്യാസം വരാറുണ്ട്. ഇരുപരമ്പരകളുടെയും സൗകര്യാർത്ഥമാണ് ഇവിടെ ഏഴ് മന്ത്രങ്ങൾ നൽകിയിരിക്കുന്നത്.**